# മർത്തമറിയം വനിതാസമാജം—ഗ്രൂപ്പുകൾ.

## ഗ്രൂപ്പ് നമ്പർ: 3.

സെക്രട്ടറി. Miss. C. J. Marykutty,
E. H. S. Pothaniccad, Kothamangalam.
പ്രസിഡന്റ്. Mrs. Annama Abraham,
C/o Rev. Fr. C. A. Abraham, M. A. B. D.
Pothaniccad.

സമാജങ്ങൾ.

1. പുളിന്താനം
2. പോത്താനിക്കാട്
3. കവളങ്ങാട്
4. കോതമംഗലം
5. ചേലാട്

## ഗ്രൂപ്പ് നമ്പർ: 4.

സെക്രട്ടറി. മിസ്സ്. കെ. പി. സാറാമ്മ,
പെരുവാകൽ, ഓടയ്ക്കാലി,
കുറുപ്പുംപടി.
പ്രസിഡന്റ്. (നിശ്ചയിച്ചില്ല)

സമാജങ്ങൾ.

1. കുറുപ്പുംപടി
2. കോട്ടപ്പടി
3. ആയക്കാട്
4. കൽക്കരിശ്ശ്
5. എടാട്ട്
6. വേങ്ങൂർ
7. നെല്ലിമോളം
8. പെരുമ്പാവൂർ

(തുടരും)

## ഗ്രൂപ്പ് നമ്പർ: 5.

സെക്രട്ടറി. മിസ്സ്. കെ. ടി. സാറാമ്മ,
St. Joseph's E. H. S.
കിഴക്കമ്പലം,
Via. Alvaye.
പ്രസിഡന്റ്. (നിശ്ചയിച്ചിട്ടില്ല)

സമാജങ്ങൾ.

1. പള്ളിക്കര
2. കിഴക്കമ്പലം തോപ്പിൽ പള്ളി
3. കിഴക്കമ്പലം കുമ്മനോട്ടുപള്ളി
4. കാക്കനാട്

## ഗ്രൂപ്പ് നമ്പർ: 6.

സെക്രട്ടറി. മിസ്സ്. എൻ. വി. ലൂസി,
C. M. S. Bungalow, കുന്നത്താട്ടുകുളം.
പ്രസിഡന്റ്. മിസ്സ്. സി. എം. ഏലിയാമ്മ
B. A. L. T.
സീതാർകുഴി, കൂത്താട്ടുകുളം.

സമാജങ്ങൾ.

1. പിറവം
2. മാമലശ്ശേരി
3. മുളക്കുളം
4. പാമ്പാക്കുട
5. കിഴുമുറി
6. രാമംഗലം
7. കൂത്താട്ടുകുളം

## ഗ്രൂപ്പ് നമ്പർ: 7.

സെക്രട്ടറി. മിസ്സ്. എം. പി. മറിയക്കുട്ടി,
മുക്കഞ്ചേരിൽ,
തിരുവാങ്കുളം.
പ്രസിഡന്റ്. മിസ്സ്. ടി. പി. മേരി,
തൊഴുപ്പാടൻ,
കണ്ടനാട്,
ഉദയംപേരൂർ.

സമാജങ്ങൾ.

1. തൃപ്പൂണിത്തുറ
2. കടുംഗമംഗലം
3. വടവുകോട്
4. കണ്ടനാട്
5. കണ്ണുകാട്ടുകരുപ്പേൽ
6. വേളൂർ, പുത്തൻകുരിശ്ശ്
7. വരിക്കോലി
8. ഉദയംപേരൂർ


# സീയോൻ സന്ദേശം

| പുസ്തകം 1 | ഡിസംബർ 15 1953. | ലക്കം 6 |
| --- | --- | --- |


## പത്രാധിപക്കുറിപ്പ്

## ക്രിസ്തുമസ് ആഘോഷം

നീതിയുടേയും നിയമത്തിന്റേയും മേൽവിലാസത്തിൽ അക്രമങ്ങൾ അഴിച്ചുവിടുകയും അനീതികൾ വർദ്ധിപ്പിക്കുകയും ചെയ്തിരുന്ന ആ മതമേധാവികളുടെ ഭരണത്തിൽ നല്ല ആത്മാക്കൾ പൊരിയുകയായിരുന്നു. പ്രാർത്ഥനയ്ക്കും പ്രവർത്തികൾക്കുമായി പ്രത്യേകം വേർതിരിക്കപ്പെട്ട് സേവനത്തിന്റെ കുപ്പായം ധരിച്ചിരുന്ന ആ പരീശരുടെവർഗ്ഗം ചെയ്തിരുന്ന നല്ല പ്രവർത്തികളിൽ വിധവമാരുടെ ഭവനങ്ങൾ വെട്ടിവിഴുങ്ങുന്നതുകൂടിയും ഉൾപ്പെട്ടിരുന്നു.! മോശയുടെ ന്യായപ്രമാണ ചുരുൾ വിടുർത്തി ഉപദേശങ്ങളും വ്യാഖ്യാനങ്ങളും അമിതമായി നല്കിക്കൊണ്ടിരുന്ന അവർക്ക് അനാഥരെ പീഡിപ്പിയ്ക്കുവാനും അഗതികളെ അമർച്ചചെയ്യുവാനും അധികാരമുണ്ടായിരുന്നു നല്ല നിയമങ്ങളുടെ ദുർനടപടികൾ! വസ്ത്രങ്ങളുടെ തൊങ്ങലുകൾക്ക് നീളംകൂട്ടി തെരുവീഥികളിൽ എല്ലാവരും കേൾക്കെ പ്രാർത്ഥിച്ചുകൊണ്ടിരുന്ന ആ ആചാര്യശ്രേഷ്ഠർക്ക് ആ നസ്രായക്കാരൻകൊടുത്ത നാമമോ, വെള്ള തേച്ച ശവക്കല്ലറകൾ! അവർ പ്രാർത്ഥിച്ചിരുന്നു. പ്രസംഗിച്ചിരുന്നു. എന്നിട്ടും അവരെ നാഥൻ സംബോധന ചെയ്തതോ "കപടഭക്തിക്കാർ" എന്ന്. അങ്ങനെ "ശവക്കല്ലറകളു"ടെ മർദ്ദന ശുശ്രൂഷകൾ ഏററുകൊണ്ടിരുന്നതായ ആ ജനത മററു പല വിധത്തിലും പ്രയാസപ്പെട്ടിരുന്നു. ആരെ പിടിച്ചു വിഴുങ്ങേണ്ടു എന്ന് അന്വേഷിച്ചുകൊണ്ടിരുന്ന സാത്താന്റെ ദുഷ്പ്രയോഗങ്ങൾ മറെറാരു വശത്തും തീരാവ്യാധിയോടും മാറാക്ലേശങ്ങളോടുംകൂടി ജീവിച്ചിരുന്ന അവരെ സമുദായം അകററിനിർത്തിയിരുന്നു. ഇസ്രായേലിൽ ജനിയ്ക്കാനിരിക്കുന്ന രക്ഷകനെ പ്രതീക്ഷിച്ച് മറെറാരുകൂട്ടവും. ഈ അവസരത്തിലാണ് ആ സ്വർഗ്ഗീയ പ്രഖ്യാപനമുണ്ടായതു്. "സകല ജനങ്ങൾക്കും ഉണ്ടാകുവാനുള്ള ഒരു മഹാസന്തോഷം ഞാൻ നിങ്ങളോട് സുവിശേഷിക്കുന്നു. കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു് ദാവീദിന്റെ പട്ടണത്തിൽ ഇന്ന് നിങ്ങൾക്കായി ജനിച്ചിരിക്കുന്നു. ഇതുകേട്ട് അത്ഭുതപരതന്ത്രരായ ആട്ടിടയന്മാർ പിന്നീടുകേട്ടതു്, "അത്യുന്നതങ്ങളിൽ ദൈവത്തിനു മഹത്വം. ഭൂമിയിൽ ദൈവപ്രസാദമുള്ള മനുഷ്യർക്കു സമാധാനം" എന്ന സ്തുതിപ്പാണ്. പാപിയെ രക്ഷിപ്പാനും രോഗിയെ ശുശ്രൂഷിപ്പാനുമായി വന്ന ദൈവസൂനുവിന്റെ ജനനത്തിൽ ആരാണ് സന്തോഷഭരിതരാകാത്തതു്. പ്രയാസങ്ങൾ അനുഭവിച്ചുകൊണ്ടിരുന്ന എല്ലാവരുടേയും ആശാനക്ഷത്രം അങ്ങനെ ഉദ ചെയ്തു. ആ യഹൂദ്യരുടെ കുററകരങ്ങളായ പ്രവർത്തികളെക്കുറിച്ച് ചോദ്യംചെയ്യുവാൻ ഒരുവൻ ജാതനായി.

ലോകം ആകമാനം ആഘോഷിക്കുന്ന അപൂർവ്വം ചില സന്തോഷദിനങ്ങളിൽ ഒന്നാണ് ക്രിസ്തുമസ്സ്. എന്നാൽ ഒരു കാര്യം ബഹളത്തിൽ നാം മറന്നുപോകുന്നു. നമുക്കു സന്തോഷാവസരങ്ങൾ വരുമ്പോൾ നാം എന്താണ് ചെയ്യേണ്ടതു്? ആ മാലാഖ എന്തു ചെയ്തു? "അത്യുന്നതങ്ങളിൽ ദൈവത്തിനു

സ്തുതി" പാടി. ലോകത്തിന്റെ രക്ഷക്കായി തന്റെ അരുമപുത്രനെ പറഞ്ഞയച്ച പിതാവിനെ നാമും ഈ അവസരത്തിൽ മഹത്വപ്പെടുത്തേണ്ടിയിരിക്കുന്നു. സന്തോഷാവസരങ്ങളിൽ മുന്നമെ ചെയ്യേണ്ടതു് ദൈവസ്തുതിയാണു്. നമ്മുടെ സന്തോഷം സ്വർഗ്ഗീയ ഉന്നതങ്ങളിലേക്കു് ഉയരേണ്ടതിനു പകരം ഭൌമീകചിന്തകളിലേക്കു് താന്നുപോകരുതു്, ദൈവപ്രസാദമുള്ളവൎക്കു സമാധാനം തീർച്ചയായും ഉണ്ടാകുന്നതാണു്.

ഇന്നു് ആ മഹാസന്തോഷം മററുള്ളവരെ അറിയിക്കേണ്ട കടമ നമ്മുടേതാണു്. ക്രിസ്തുമസ്സ് ഭക്ഷിക്കുന്നതിനു മാത്രമല്ലാതെ ക്രിസ്തുമസ്സ് അറിയിപ്പാനായി നാം തയ്യാറെടുക്കുന്നുണ്ടോ? ഇനിയും എത്ര കൂട്ടങ്ങളോടാണു് കർത്താവായ ക്രിസ്തു എന്ന രക്ഷിതാവു് നിങ്ങൾക്കായി ജനിച്ചിരിക്കുന്നു എന്ന സുവാർത്ത അറിയിപ്പാനുള്ളതു്. അടുത്ത ക്രിസ്തുമസ്സ് എന്തായിരിപ്പാൻ നിങ്ങൾ ആഗ്രഹിക്കുന്നു. ഉല്ലാസപരിപാടിയുടെ വാർഷികദിനമോ സുവിശേഷകൎക്കു പ്രചോദനം നല്കുവാനുള്ള സുവർണ്ണാവസരമോ? ക്രിസ്തുമസ്സ് കാലത്തു സുവിശേഷ പ്രസ്ഥാനങ്ങൾക്കുവേണ്ടി പ്രാർത്ഥിപ്പാനും അവയെ സഹായിപ്പാനും പ്രവർത്തകരെ പ്രോത്സാഹിപ്പിക്കുവാനും നാം ശ്രമിക്കേണ്ടതാണു്. "സുവാർത്ത" അറിയിക്കുന്ന ആ സഹോദരങ്ങളെ നന്ദിപൂർവ്വം ഞങ്ങൾ സ്മരിക്കുന്നു. ക്രിസ്തീയ പ്രേരണ ലഭിക്കുവാൻ പ്രാർത്ഥിക്കുന്നു.

**'സീയോൻ സന്ദേശ'ത്തിന്റെ സുഹൃത്തുക്കൾക്കെല്ലാം ഞങ്ങൾ ക്രിസ്തുമസ്സ് മംഗളവും നവവത്സര ആശംസകളും നേരുന്നു**

ക്രിസ്തുമസ്സ് ലക്കം.

## ★ വിഷയവിവരം. ★





# ★ മനന്തിരിവും മാപ്പും ★

ജെ. പി. തരിയത്ത്

എസ്സെക്കിയേൽ 18-ാം അദ്ധ്യായം 20മുതൽ 23 വരേയുള്ള വാക്യങ്ങളിൽ "ദുഷ്ടൻ താൻ ചെയ്യുന്ന സകല പാപങ്ങളേയും വിട്ടുതിരിഞ്ഞു് എന്റെ ചട്ടങ്ങളെ ഒക്കെയും പ്രമാണിച്ചു് നീതിയും ന്യായവും പ്രവൎത്തിക്കുന്നു എങ്കിൽ അവൻ മരിക്കാതെ ജീവിച്ചിരിക്കും. അവൻ ചെയ്ത അതിക്രമങ്ങളിൽ ഒന്നിനേയും അവനു് കണക്കിടുകയില്ല. അവൻ ചെയ്ത നീതിയാൽ അവൻ ജീവിക്കും. ദുഷ്ടന്റെ മരണത്തിൽ എനിക്കു് അല്പമെങ്കിലും താല്പര്യം ഉണ്ടോ? അവന്റെ വഴികളെ വിട്ടുതിരിഞ്ഞു് ജീവിക്കണമെന്നല്ലയോ എന്റെ താല്പര്യം" എന്നു നാം വായിക്കുന്നു. മേലുദ്ധരിച്ച വാക്യങ്ങൾക്കുമുമ്പു് "പാപംചെയ്യുന്ന ദേഹി മരിക്കും; മകൻ അപ്പന്റെ അകൃത്യം വഹിക്കേണ്ട; അപ്പൻ മകന്റെ അകൃത്യവും വഹിക്കേണ്ട. നീതിമാന്റെ നീതി അവന്റെ മേലും ദുഷ്ടന്റെ ദുഷ്ടത അവന്റെ മേലും ഇരിക്കും". എന്നും നാം വായിക്കുന്നു.

നാം ഓരോരുത്തരും ദൈവതിരുമുമ്പാകെ ചില കണക്കുകൾ ബോധിപ്പിക്കേണ്ടതുണ്ടു്. ഓരോരുത്തരും അവരവരുടെ പ്രവൎത്തികൾക്കു തക്കവണ്ണം ന്യായം വിസ്തരിക്കപ്പെടും. ഈ ന്യായവിസ്താരം നിയമാനുസൃതമായൊ നമ്മുടെ പ്രവൎത്തികൾപോലെയോ ആകുന്നു എങ്കിൽ ന്യായവിസ്താരദിവസത്തിൽ ആ ദൈവീക കോടതി മുമ്പാകെ ആൎക്കു നിൽക്കുവാൻ സാധിക്കും?

അനുതപിക്കാത്ത ഒരു പാപിയെ സംബന്ധിച്ചിടത്തോളം മേല്പറഞ്ഞ സംഗതി വാസ്തവമാണു്. എന്നാൽ ദൈവത്തിന്റെ കരുണയേയും കൃപയേയും നീതിയേയും സംബന്ധിച്ചു് ഇവിടെ പരസ്യമാക്കിയിരിക്കുന്നതായി നാം കാണുന്നു. എപ്പോഴെങ്കിലും എവിടെയെങ്കിലും ആരെങ്കിലും ദൈവത്തിന്റെ അടുക്കലേക്കു തിരിയുന്നു എങ്കിൽ, സത്യ അനുതാപം അഥവാ മനംതിരിവു് അവനു ഉണ്ടാകുന്നു എങ്കിൽ ദൈവം അവന്റെപാപങ്ങളെ എല്ലാം പൂൎണ്ണമായി ക്ഷമിക്കുന്നു. ഈ മാപ്പു് ദൈവസ്വഭാവത്തെ ആശ്രയിച്ചിരിക്കുന്നു. ദൈവം ദീർഘക്ഷമയുള്ളവനും, കാരുണ്യവാനും; കോപത്തിൽ സാവധാനമുള്ളവനും നന്മയും സത്യവും ധാരാളമുള്ളവനും പാപങ്ങളെ ക്ഷമിക്കുന്നവനും ആയിരമായിരങ്ങളോടു കരുണ കാണിക്കുന്നവനും ആകുന്നു. ആരും നശിച്ചുപോകരുതെന്നാണു ദൈവത്തിന്റെ ഇഷ്ടം എല്ലാവരും തന്നിലേക്കു് തിരിഞ്ഞു ജീവിക്കണമെന്നു ദൈവം ഇഷ്ടപ്പെടുന്നു. "ദുഷ്ടന്റെ മരണത്തിൽ എനിക്കു അല്പമെങ്കിലും താല്പര്യമുണ്ടോ. അവന്റെ വഴികളെ വിട്ടുതിരിഞ്ഞു് ജീവിക്കണമെന്നല്ലയോ എന്റെ താല്പര്യം" എന്നല്ലയോ ദൈവം അരുളിച്ചെയ്യുന്നതു്.

ഒരുത്തൻ ഇപ്പോൾ പറയുമായിരിക്കാം. "ദൈവത്തിന്റെ അരുളപ്പാടിന്റെ സത്യത്തിൽ ഞാൻ വിശ്വസിക്കുന്നു ഇപ്പോൾ എന്റെ പക്കൽ നീതിയുണ്ടെങ്കിൽ എന്റെ കഴിഞ്ഞ പാപങ്ങളെ ദൈവം ഓൎക്കയില്ല, കണക്കിടുകയില്ല. എന്നാൽ ദൈവത്തിന്റെ എല്ലാ കല്പനകളേയും എനിക്കു എങ്ങിനെ പ്രമാണിപ്പാൻ സാധിക്കും. ന്യായമായുള്ള

ശരിയായുള്ളതും മാത്രം ആചരിപ്പാൻ എങ്ങിനെ ഒക്കും. നീതിയാൽ ജീവിക്കുവാൻ തക്കവണ്ണം നിയമങ്ങളെ പാലിക്കുവാൻ ആൎക്ക സാധിക്കും. ഈ ചോദ്യത്തിനുത്തരമായി ദൈവകൃപ ഇങ്ങിനെ മറുപടി പറയും "കൎത്താവായ യേശുക്രിസ്തുവിൽ വിശ്വസിക്ക; എന്നാൽ നീയും നിന്റെ കുഡുംബവും രക്ഷപ്രാപിക്കും". നീതിമാനല്ലാത്തവനെ നീതീകരിക്കുവാൻ സാധിക്കുന്നവനിൽ വിശ്വസിക്കുന്നവന്റെ അവന്റെ വിശ്വാസം നീതിക്കായി കണക്കിടപ്പെടുന്നു. ക്രിസ്തുവിൽ വിശ്വസിക്കുന്നതാണു നീതിയുടെ ഒന്നാമത്തെ പ്രവൃത്തി. അതിനാൽ ആത്മാവു് ജീവിക്കുന്നു. "അബ്രാഹാം ദൈവത്തെ വിശ്വസിച്ചു. അതു് അവനു് നീതിയായി കണക്കിട്ടു. (റോമർ 4-ൽ 3) എന്നല്ലയോ വിശുദ്ധ വേദം സാക്ഷിക്കുന്നതു്. "അവനു് കണക്കിട്ടു എന്നു് എഴുതിയിരിക്കുന്നതു് അവനെ വിചാരിച്ചുമാത്രം അല്ല, നമ്മെ വിചാരിച്ചും കൂടെ ആകുന്നു. നമ്മുടെ അതിക്രമങ്ങൾ നിമിത്തം മരണത്തിന്നു ഏല്പിച്ചും നമ്മുടെ നീതീകരണത്തിന്നായി ഉയൎപ്പിച്ചുമിരിക്കുന്ന നമ്മുടെ കൎത്താവായ യേശുവിനെ മരിച്ചവരിൽനിന്നു ഉയൎപ്പിച്ചവനിൽ വിശ്വസിക്കുന്ന നമുക്കു കണക്കിടുവാനുള്ളതാകയാൽ തന്നെ. (റോമർ 4-ൽ 23—25)

ദൈവത്തിന്റെ നീതി വിശ്വസിക്കുന്ന എല്ലാവൎക്കുമായിട്ടിരിക്കുന്നു. വിശ്വാസത്താൽ നീതീകരിക്കപ്പെട്ടിട്ടു് നമുക്കു കൎത്താവായ യേശുക്രിസ്തുവിൽക്കൂടെ ദൈവത്തോടു് സമാധാനമുണ്ടു്, വിശ്വാസം നീതിക്കായി എണ്ണപ്പെട്ടിട്ടു് പാപമോചനം സിദ്ധിച്ചിട്ടുള്ളതിന്നു വിശുദ്ധ വേദത്തിൽ ചില തെളിവുകളുണ്ടു്. അനുതപിച്ച കള്ളനെപ്പററി ആലോചിക്കാം എന്തു് നീതിയാണു് അവനു് ഉണ്ടായിരുന്നതു്? അവൻ ദൈവത്തിന്റെ ഏതു് നിയമങ്ങളാണു് പ്രമാണിച്ചിട്ടുള്ളതു്? നീതിയായതും ന്യായമായതും അവൻ ചെയ്തിട്ടുണ്ടോ? ശരിയായ ശിക്ഷാവിധിയിലാണു് താൻ എന്നു അവൻ സമ്മതിച്ചിട്ടുള്ളതാണു്. അവന്റെ പ്രവൃത്തിയുടെ കൂലിയാണു അവനു് കിട്ടുന്നതെന്നു അവനുതന്നെ ബോദ്ധ്യമായിരുന്നു. നിയമദൃഷ്ട്യാ ഒരു നീതിയും അവനില്ലായിരുന്നു. എന്നാൽ അവൻ ക്രിസ്തുവിൽ വിശ്വസിച്ചു. അതു് അവന്റെ പ്രാൎത്ഥനയിൽനിന്നു നമുക്കു മനസ്സിലാകുന്നുണ്ടു്. യേശു ഒരു കുററവും ഇല്ലാത്തവനെന്നും ഒരു തെററും ചെയ്യാത്തവനെന്നും അവന്നു് ബോദ്ധ്യമായിരുന്നു. അങ്ങിനെ ഇരിക്കുമ്പോഴാണു് "കൎത്താവായ യേശുവെ" എന്നു് അവൻ വിളിച്ചതു്. ശപിക്കപ്പെട്ട മരത്തിന്മേൽ തൂങ്ങിക്കിടന്നിരുന്നപ്പോഴും യേശു രാജാവാണെന്നും, മരിക്കാനായി എങ്കിലും അവന്റെ രാജ്യത്തിൽ ജീവിച്ചിരുന്നു് തന്നെ (കള്ളനെ) സ്വീകരിക്കുമെന്നും വിശ്വസിച്ചതു്. ദൈവത്തിനുമാത്രമെ അങ്ങിനെയുള്ള ഒരു വിശ്വാസം നൽകുവാൻ സാധിക്കയുള്ളു. ദൈവസഹായംകൊണ്ടു മാത്രമെ "കൎത്താവെ നിന്റെ രാജ്യത്തിൽ നീ വരുമ്പോൾ എന്നെയും ഓൎത്തുകൊള്ളേണമെ" എന്നു പ്രാൎത്ഥിക്കുവാൻ സാധിക്കയുള്ളു. ഇതിന്നു യേശുപറഞ്ഞ മറുപടി എന്താണു്. "ഇന്നു നീ എന്നോടുകൂടി പറുദീസായിൽ ഇരിക്കും" ഇതു് നമുക്കും പ്രോത്സാഹജനകമായ മറുപടി അല്ലയോ? നീതികൂടാതെ വന്ന ഈ കള്ളനെ യേശു തള്ളിക്കളഞ്ഞില്ലാ. കാരുണ്യവാനും സ്നേഹമൂൎത്തിയുമായ യേശുതമ്പുരാൻ ഒരു വിധത്തിലും നമ്മെ തള്ളികളയുകയില്ല. വിശ്വാസത്തോടു കൂടി നാം യേശുവിനെ സമീപിക്കേണ്ടിയിരിക്കുന്നു.

ഇനി വേറൊരു ഉദാഹരണമെടുക്കാം. പരീശനായ ശീമോന്റെ ഭവനത്തിൽ വെച്ചു യേശുവിന്റെ പാദങ്ങളെ കണ്ണുനീരുകൊണ്ടു കഴുകിയ ആ വേശ്യയെതന്നെ. ക്രിസ്തുവിന്റെ അടുത്തു വരുന്നതിനുമുമ്പു് ഒരു നീതിയും അവളിൽ ഇല്ലായിരുന്നു. അവൾ ദൈവകല്പനകളെ അനുസരിച്ചിരുന്നില്ലാ. നീതിയായതും ന്യായമായതും അവൾ ചെയ്തിരുന്നില്ലാ. അവൾ ഒരു വലിയ പാപിയായിരുന്നു. ക്രിസ്തു ഒരു ദീൎഘദൎശി എങ്കിൽ തന്നെ തൊടുന്നവൾ ആരെന്നു എന്തുകൊണ്ടു മനസ്സിലാക്കിയില്ല. എന്നു പരീശന്മാർ പിറുപിറുത്തു. ഒരു പരിശുദ്ധനായിരുന്നു എങ്കിൽ ഈ സ്ത്രീ തന്റെ അടുത്തു വരുവാൻതന്നെ സമ്മതിക്കുമായിരുന്നോ? ഇതൊക്കെയായിരുന്നു അവരുടെ സംശയം. എന്നാൽ പശ്ചാത്താപത്തോടും തന്നിൽ വിശ്വസിച്ചും അവൾ തന്നെ സമീപിച്ചപ്പോൾ ഈ യേശു അവളോടു എന്താണു് പറഞ്ഞതു്. "അനവധിയായ നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു. നിന്റെ വിശ്വാസം നിന്നെ രക്ഷിച്ചു. സമാധാനത്താലെ പൊയ്ക്കൊൾക" എന്നല്ലയോ?

തർശീശിലെ ശൌലിന്റെ കാൎയ്യം നോക്കുക. ദുഷ്ടനായി, ദൈവദൂഷണക്കാരനായി ക്രിസ്തുവിൽ വിശ്വസിക്കുന്നവരെ പീഡിപ്പിക്കുന്നവനായി കഴിഞ്ഞുപോന്നു. എങ്കിലും താൻ ഉപദ്രവിച്ചിരുന്ന യേശുവിനെ കണ്ടു് വിശ്വസിച്ച മാത്രയിൽ കരുണയാൽ ക്ഷമ സിദ്ധിക്കുകയാണല്ലൊ ഉണ്ടായതു്. എന്നു മാത്രമല്ല. യരുശലെമിൽ വെച്ചു് ഒരിക്കൽ മൂവായിരവും വേറൊരിക്കൽ അയ്യായിരവും അപ്പോസ്തോലന്മാരുടെ പ്രസംഗം കേട്ടു യേശുവിൽ വിശ്വസിച്ചു് മാനസാന്തരപ്പെട്ടു. അവരുടെ പാപങ്ങൾ മോചിക്കപ്പെടുകയും ചെയ്തു.

ഇതെ സത്യം സുവിശേഷങ്ങളിലെ ഉപമകൾ വഴിയായും ഉദാഹരണങ്ങൾ വഴിയായും നാം മനസ്സിലാക്കുന്നു. മുടിയനായ പുത്രൻ തിരിച്ചുവന്നപ്പോൾ അവന്റെ അപ്പൻ അവനെ ശകാരിച്ചതായോ ഭീഷണിപ്പെടുത്തിയതായോ അവന്റെ പാപങ്ങളെപ്പററി അവനോടു പറഞ്ഞതായോ നാം കാണുന്നില്ലാ. എന്നാൽ പൂൎണ്ണരമ്യതയും സൌജന്യമായ ക്ഷമിക്കലുമാണു് നാം കാണുന്നതു്. പതിനൊന്നാം മണിനേരത്തു് വിളിക്കപ്പെട്ട കൂലിക്കാരെപ്പററി ഓൎത്തുനോക്കുക. മിനക്കെട്ടുംകൊണ്ടു് ഉപയോഗപ്രദമായ ഒന്നുംചെയ്യാതെ സമയംകളഞ്ഞിരുന്നവർ ഇതാ വേലക്കു പോകുന്നു. മററവരെപ്പോലെതന്നെ ഇവൎക്കും കൂലികിട്ടുന്നു.

മേൽ ഉദ്ധരിച്ചതെല്ലാം എന്തിനെയാണു് തെളിയിക്കുന്നതു്? ദൈവത്തിലേക്കു തിരിയുകയും തന്റെ നീതിക്കായി ക്രിസ്തുവിൽ വിശ്വസിക്കയും ചെയ്യുന്നവനു് പാപത്തിൽ നിന്നുള്ള വിടുതലും പാപപരിഹാരവും മോചനവും ലഭിക്കുന്നു എന്നാണു്. വിശുദ്ധ വേദത്തിൽ ഉപയോഗിച്ചിരിക്കുന്ന വാക്കുകളും അലങ്കാരങ്ങളും ഈ മോചനത്തിന്റെ പൂൎണ്ണതയേയും സൌജന്യാവസ്ഥയേയും കുറിക്കുന്നു. "നിന്റെ അതിക്രമങ്ങളെ മായിച്ചുകളയുന്നു". (ഏശായ 43-ൽ 25) "പാപങ്ങളെ കടലിന്റെ ആഴത്തിലേക്കു എറിഞ്ഞുകളയും" (മിഖായേൽ 7-ൽ 19) ദൈവം പാപങ്ങളെ ക്ഷമിക്കുക മാത്രമല്ലാ അവയെ പിന്നെ ഓൎക്കുന്ന



## അന്നും ഇന്നും.

വക്കീൽ:— നിങ്ങൾക്കു് എത്ര വയസ്സായി.

സാക്ഷി:— ഇരുപത്തിയഞ്ചു്.

വക്കീൽ:— പത്തുകൊല്ലംമുമ്പു് ഇതുപോലൊരു കേസ്സിൽ അന്നു നിങ്ങൾക്കു 25 വയസ്സുണ്ടെന്നു ബോധിപ്പിച്ചില്ലേ? ഇപ്പോഴും നിങ്ങൾക്കു 25 വയസ്സെന്നു പറഞ്ഞതു കളവല്ലേ?

സാക്ഷി:— ഒരിക്കൽ പറയുന്നതു മാററിപറയുന്ന സ്വഭാവം എനിക്കില്ല!.

(S. P.)

തുമല്ലാ. "ഞാൻ അവരുടെ അകൃത്യങ്ങളെക്കുറിച്ച് കരുണയുള്ളവൻ ആകും. അവരുടെ പാപങ്ങളെ ഇനി ഓക്കയുമില്ലാ" (എബ്രാ. 8-ൽ 12) അവരുടെ പാപങ്ങളേയും അകൃത്യങ്ങളേയും ഞാൻ ഇനി ഓക്കയുമില്ല" (എബ്ര. 10-ൽ 17)

ക്രിസ്തു മുഖാന്തിരമായുള്ള ദൈവത്തിന്റെ നന്മയെ ഓത്തുനോക്കുക. "പാപം ചെയ്യുന്ന ആത്മാവോ അതു മരിക്കും." "പാപത്തിന്റെ ശമ്പളം മരണമാകുന്നു. ദൈവത്തിന്റെ കൃപാവരമൊ യേശുക്രിസ്തു മുഖാന്തിരമായ നിത്യജീവൻ ആകുന്നു" (റോമ. 6-ൽ 23) "ക്ഷമയും സമാധാനവും നീതിയും ജീവനും അവൻ വഴിയായി നമുക്കു സിദ്ധിക്കുന്നു. പാപംചെയ്യുന്ന ആത്മാവിന്നു എങ്ങിനെ ജീവിക്കുവാൻ സാധിക്കും. ദൈവത്തിന്റെ നീതിയും പരിശുദ്ധതയും സത്യവും നിൽക്കെ പാപിക്കു എങ്ങിനെ രക്ഷിക്കപ്പെട്ടുവാൻ കഴിയും? "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിന്നു ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" (യോഹന്നാൻ 3-ൽ 16) ദൈവത്തിന്റെ സ്നേഹം അന്നും ഇന്നും, പഴയനിയമകാലത്തും പുതിയനിയമകാലത്തും ദാനമായും പൂർണ്ണമായും നീതിയുള്ളവരോടുള്ള ക്ഷമയാൽ തെളിവായി കാണാം. എന്നാൽ നീതിയുടെ വഴി ഇന്നതാണെന്ന് ഇപ്പോൾ നമുക്കു വെളിപ്പെടുത്തിയിരിക്കുന്നു. "അവന്റെ കൃപയാൽ യേശുക്രിസ്തുവിങ്കലെ വീണ്ടെടുപ്പുമൂലം സൌജന്യമായത്രെ നീതീകരിക്കപ്പെടുന്നതു്. വിശ്വസിക്കുന്നവൎക്കു അവൻ തന്റെ രക്തംമൂലം പ്രായശ്ചിത്തമാകുവാൻ ദൈവം അവനെ പരസ്യമായി നിറുത്തിയിരിക്കുന്നു. ദൈവം തന്റെ പൊറുമയാൽ മുൻകഴിഞ്ഞ പാപങ്ങളെ ശിക്ഷിക്കാതെ വിട്ടുകനിമിത്തം തന്റെ നീതിയെ പ്രദർശിപ്പിപ്പാൻ താൻ നീതിമാനും യേശുവിൽ വിശ്വസിക്കുന്നവനെ നീതീകരിക്കുന്നവനും ആകേണ്ടതിന്ന് ഇക്കാലത്തു് തന്റെ നീതിയെ പ്രദർശിപ്പിപ്പാൻതന്നെ അങ്ങിനെ ചെയ്തു". (റോമ. 3-ൽ 24-26.)

---

## പാലിന്റെ കണക്ക്

അദ്ധ്യാപകൻ:- പൌലോസ്സ്, നിന്റെ അപ്പന് ദിവസത്തിൽ ഇടങ്ങഴി പാൽ കറക്കുന്ന പത്തു പശുക്കളും, അര ഇടങ്ങഴി പാൽ കറക്കുന്ന പത്തുപശുക്കളും ഉണ്ടെങ്കിൽ ആകെ ഒരു ദിവസം എത്ര ഇടങ്ങഴി പാൽ വിൽക്കുവാൻ കഴിയും.

പൌലോസ്സ്:- 20 ഇടങ്ങഴി

അദ്ധ്യാപകൻ:- വിഡ്ഢി, അതെങ്ങിനെ?

പൌലോസ്സ്:- സാർ പറയുന്നതു 15 ഇടങ്ങഴിയെന്നായിരിക്കുമല്ലെ. പക്ഷെ സാറിനു പാൽ വിൽക്കുന്നവിധം ശരിക്കറിഞ്ഞുകൂടാ.

* * * *

## ബുദ്ധിമാനായ കുട്ടി

അദ്ധ്യാപകൻ:- ബുദ്ധിയുള്ള കുട്ടികളെല്ലാം എഴുന്നേററു നില്ക്കണം.

ഒരാളൊഴികെ എല്ലാവരും എഴുന്നേററുനിന്നു.

അദ്ധ്യാപകൻ:- എടാ! വിഡ്ഢി, നീ പരമവിഡ്ഢിയാണു്.

വിദ്യാൎത്ഥി:- സാർ മാത്രം ഇരിക്കുകയാണല്ലൊ എന്നോർത്തു ഞാനും ഇരുന്നതാണു്.

P. C.



# സീയോൻ സഞ്ചാരി V.

Fr. V. C. Gheevarghese B. A.,



## ധ്യാനം നടത്തേണ്ട വിധം

പ്രാൎത്ഥനയിൽ വളരെ ശ്രേഷ്ഠമായുള്ള സ്ഥാനം ധ്യാനത്തിന്നുണ്ടു്. ധ്യാനത്തിന്നായി ദിവസം ഓരോ മണിക്കൂർ ചെലവിടുന്നവൻ ഒട്ടും സമയം നഷ്ടപ്പെടുത്തുകയില്ലന്നു് മാത്രമല്ല; അവന്റെ ബാക്കി സമയം ശരിയായി വിനിയോഗിപ്പാൻ അവൻ പ്രകാശവും, കൃപയും ശക്തിയും പ്രാപിക്കുകയും ചെയ്യും. എന്നാൽ ധ്യാനിക്കേണ്ടതു് എങ്ങിനെയെന്നും പലക്കും അറിവില്ലായിരിക്കാം. അതിനാൽ ധ്യാനിക്കേണ്ടവിധം ഈ ലേഖനത്തിൽ വിശദീകരിക്കാം. ധ്യാനത്തിന്റെ പ്രാരംഭത്തെപ്പററി ആദ്യം പറയാം.

(1) ദൈവസന്നിധിബോധം വരുത്തുക (2) ദൈവസഹായം അപേക്ഷിക്കുക; എന്നീ രണ്ടു കാൎയ്യങ്ങളാണു് പ്രാരംഭത്തിൽ അടങ്ങിയിരിക്കുന്നതു്. ഇതിൽ സന്നിധിബോധം വരുത്തുന്നതിന്നു് ചില മാർഗ്ഗങ്ങൾ താഴെ നിർദ്ദേശിക്കുന്നു.

(a) ദൈവത്തിന്റെ സൎവ്വവ്യാപകതയെപ്പററിയുള്ള ഒരു യഥാൎത്ഥജ്ഞാനം വരുത്തണം. നാം എവിടെയായിരുന്നാലും ദൈവം അവിടെയുണ്ടു്. പക്ഷികൾ എവിടെ പറന്നാലും അവിടെയെല്ലാം വായു ഉണ്ടല്ലോ. ഒരു രാജാവു് തന്റെ മുമ്പിൽ ഉണ്ടെന്നറിയാത്ത ഒരു കുരുടൻ ഒരു ബഹുമാനവും രാജാവിന്നു് കൊടുക്കാറില്ല. എന്നാൽ രാജാവു് അവിടെ ഉണ്ടെന്നുള്ള അറിവു് കുരുടന്നു കൊടുത്താൽ കുരുടൻ ഉടനെ രാജാവിന്റെ മുമ്പിൽ ഭക്ത്യാദരവുകൾ പ്രകടിപ്പിക്കും. ഇതുപോലെ ദൈവസാന്നിദ്ധ്യത്തിന്റെ അറിവില്ലാത്തതിനാൽ നമ്മിൽ പലരും ദൈവത്തോടു് ഭക്ത്യാദരവുകൾ പ്രകാശിപ്പിക്കാതെയിരുന്നുപോകുന്നു. അങ്ങനെ പരിചയിച്ചാൽ പ്രായംവരുമ്പോൾ സന്നിധിബോധജീവിതംതന്നെ അസാദ്ധ്യമായി പരിണമിക്കുന്നു. നമ്മുടെ ജഡചക്ഷുസ്സുകൊണ്ടു് കാണ്മാൻ പാടില്ലെങ്കിലും ജ്ഞാനചക്ഷുസ്സുകൊണ്ടു് ദൈവസാന്നിദ്ധ്യം അറിഞ്ഞു് വർത്തിക്കേണ്ടതാണു്. ദൈവം വിദൂരസ്ഥനാണെന്നപോലെ പലപ്പോഴും നം വ്യാപരിച്ചുപോകാറുണ്ടു്. ദൈവം സൎവ്വ വ്യാപിയെന്ന താത്വികമായ ജ്ഞാനം നമുക്കുണ്ടെന്നിരുന്നാലും ദൈവത്തിന്റെ സന്നിധിബോധം സ്മരിക്കാൻ കഴിയുന്നില്ലെങ്കിൽ കേവലം ഒരു ജ്ഞാനംകൊണ്ടുമാത്രം വലിയ പ്രയോജനം ഉണ്ടാകയില്ല. അതിനാൽ ധ്യാനിക്കുവാൻതുടങ്ങുമ്പോൾ ദൈവത്തിന്റെ സന്നിധിബോധം ശരിയായി ഉളവാക്കണം. യാക്കോബ് സ്വൎഗ്ഗീയഗോവണി കണ്ടപ്പോൾ "ദൈവം ഇവിടെ ഉണ്ടു്" എന്നദ്ദേഹം പറഞ്ഞു. നമുക്കും ധ്യാനിക്കുന്ന സ്ഥലത്തുവച്ചു് ദൈവം ഇവിടെ ഉണ്ടു് എന്നു പറയുവാൻ കഴിയണം.

(b) ദൈവസാന്നിദ്ധ്യത്തെ നമ്മിൽ തെളിയിക്കാനുള്ള രണ്ടാമത്തെ മാർഗ്ഗം നമ്മുടെ ഹൃദയത്തിലും (ജീവിതകേന്ദ്രം) ആത്മാവിലും (Spirit) പ്രത്യേകമായവിധം ദൈവം നിവസിക്കുന്നുണ്ടെന്നു് ചിന്തിക്കണം എന്നുള്ളതാണു്. ദൈവമാണു് നമ്മുടെ ഹൃദയത്തിന്റെ ഹൃദയം എന്നറിയണം. നമ്മുടെ

ജീവന്റെ ജീവനും ദൈവമാണെന്നറിയണം. മനുഷ്യാത്മാവു് ശരീരം മുഴുവനും വ്യാപിച്ചിരിക്കുന്നു. എന്നാൽ ഹൃദയത്തിൽ പ്രത്യേക വിധം സ്ഥിതിചെയ്യുന്നു. ദൈവം അഖിലാണ്ഡത്തിൽ വ്യാപിച്ചിരിക്കുന്നു. എന്നാൽ ഒരു പ്രത്യേകവിധത്തിൽ നമ്മുടെ ആത്മാവിൽ സന്നിഹിതനാണു്. നമ്മുടെ ഹൃദയത്തിന്റെ ദൈവം എന്നു് ദൈവത്തെ അറിയണം. ഈ സന്നിധിബോധപരിശീലനം ദൈവത്തോടുള്ള സംയോജ്യത കൂടുതൽ അനുഭവത്തിലാക്കും

(c) സ്വർഗ്ഗത്തിലിരിക്കുന്നവനായ ക്രിസ്തു നമ്മെ സ്വർഗ്ഗത്തിൽനിന്നു നോക്കുന്നു. നമുക്കു് തന്നെ കാണ്മാൻ കഴിയുന്നില്ലെങ്കിലും തനിക്കു് നമ്മെക്കാണ്മാൻ കഴിയുന്നുണ്ടു്. വി: സ്തേപ്പാനോസു് മരണനേരത്തു് അദ്ദേഹത്തെ നോക്കുന്ന ക്രിസ്തുവിനെക്കണ്ടു. അതു് അദ്ദേഹത്തിന്റെ ജീവിതാന്ത്യത്തിൽ വലിയൊരു ധൈര്യംകൊടുത്ത ദർശനമാണു്. നമ്മെ ചുററിയിരിക്കുന്ന ഭിത്തികൾക്കു് പുറമേ നിന്നു് യേശുമിശിഹായുടെ കണ്ണുകൾ നമ്മുടെനേരെ നോക്കിക്കൊണ്ടിരിക്കുന്നു.

ദൈവസന്നിധിബോധത്തിന്റെ മൂന്നു് മാർഗ്ഗങ്ങളാണു് ഇവിടെ വിശദീകരിച്ചതു്. ഈ മൂന്നു് മാർഗ്ഗങ്ങളും ഒരേ ധ്യാനത്തിൽ ഉപയോഗിക്കരുതു്. ഏതെങ്കിലും ഒന്നു് മാത്രം ഉപയോഗിക്കണം. വളരെ നേരം ഇതിനു് ചെലവിടുകയും അരുതു്.

ധ്യാനപ്രാരംഭത്തിലെ രണ്ടാമത്തെ കാര്യം ദൈവസഹായം അഭ്യർത്ഥിക്കുക എന്നതാണു്. . നാം ദൈവസന്നിധിയിൽ സമീപിക്കുന്നതിനു് അയോഗ്യരാണു്. എന്നാൽ നമ്മെപ്പോലെയുള്ള അയോഗ്യരെ താൻ ക്ഷണിക്കുന്നുണ്ടെന്നുള്ളതാണു് നമ്മുടെ വലിയ പ്രത്യാശ. ഈ പ്രത്യാശയെ ഓർത്തുകൊണ്ടു് കുമ്പിട്ടു് വന്ദിക്കുക. കുമ്പിട്ടു് കിടന്നുകൊണ്ടു് ഈ ധ്യാനം ശരിയായി നിർവ്വഹിക്കുന്നതിനു് അനുഗ്രഹങ്ങളെ അപേക്ഷിക്കണം. "കർത്താവെ നിന്റെ മുഖം എന്നിൽനിന്നും മറച്ചുകളയരുതെ: നിന്റെ തിരുമുമ്പിൽനിന്നു് എന്നെ തള്ളിക്കളയരുതെ: നിന്റെ പരിശുദ്ധാത്മാവിന്റെ സഹായം എന്നിൽ നിന്നു് എടുത്തുകളയരുതേ" എന്നിങ്ങനെ പ്രാർത്ഥിക്കാം. "നിന്റെ തിരുമുഖം എന്റെ മേൽ പ്രകാശിപ്പിക്കണമെ, എനിക്കു് ഗ്രഹിപ്പാനുള്ള കഴിവിനെ തരേണമെ, നിന്റെ പ്രമാണങ്ങളെ അറിഞ്ഞു് അവയെ അനുസരിപ്പാൻ എനിക്കു് പ്രകാശവും കൃപയും ശക്തിയും തരണമെ" എന്നിങ്ങനെ പ്രാർത്ഥിക്കാം. അല്ലെങ്കിൽ "നിന്റെ ദാസനായ എനിക്കു് ബുദ്ധി നല്കണമെ, നിന്റെ തിരുവചനങ്ങളെ ധ്യാനിപ്പാൻ എനിക്കു് കഴിവുതരണമെ, എന്റെ ബുദ്ധി പ്രകാശിക്കണമെ. എന്റെ വികാരങ്ങൾ നിങ്കലേക്കുയരണമെ. എന്റെ മനസ്സു് നിനക്കു പൂർണ്ണമായി സമർപ്പിക്കുവാൻ സഹായിക്കണമെ" എന്നു് പ്രാർത്ഥിക്കാം.

അനന്തരം പ: ദൈവമാതാവിന്റെയും അവനവന്റെ പ്രത്യേക പരിശുദ്ധന്റെയും മററു പുണ്യാത്മാക്കളുടെയും, കാവൽമാലാഖയുടെയും, ദൈവദൂതന്മാർ എല്ലാവരുടെയും മദ്ധ്യസ്ഥത യാചിക്കാം. കർത്താവിന്റെ സ്ലീബാമരണം ധ്യാനിക്കുമ്പോൾ കുരിശിൻചുവട്ടിൽ നിന്ന വി: മാതാവിന്റെയും വി: യോഹന്നാന്റെയും മദ്ധ്യസ്ഥത യാചിക്കാം. രൂപാന്തരത്തെപ്പററി ധ്യാനിക്കുമ്പോൾ പത്രോസു്, യാക്കോബു്, യോഹന്നാൻ, മോശ, ഏലിയാ എന്നിവരുടെ മദ്ധ്യസ്ഥത യാചിക്കാം.

ഇങ്ങിനെ ഓരോധ്യാനത്തിന്റെയും പ്രാരംഭം ശരിയായിരിക്കണം.

(തുടരും)





# അപ്പോക്രീപ്പാ IV.

Fr K C. MARKOSE

BIBLE STUDY

## എസ്രാ-2-ാം പുസ്തകം

എസ്രാ ഒന്നാം പുസ്തകത്തിനു് ഒൻപതു അദ്ധ്യായങ്ങളും രണ്ടാം പുസ്തകത്തിനു് പതിനാറു് അദ്ധ്യായങ്ങളും ആണു് ഉള്ളതു്. 2-ാം പുസ്തകത്തിലെ ആദ്യത്തെ നാലു് അദ്ധ്യായങ്ങളിൽ യഹൂദായുടെയും, ഇസ്രായേലിന്റെയും പാപങ്ങൾ, ഇസ്രായേലിനോടു് യഹോവയുടെ കോപം, പുറജാതികളോടുള്ള വാഗ്ദത്തം എസ്രാ ദൈവപുത്രനെ ദർശനം കാണുന്നതു് മുതലായവ അടങ്ങിയിരിക്കുന്നു. അവയെപ്പററിയുള്ള ചില വാക്യങ്ങൾ ഉദ്ധരിക്കുന്നതു് വായനക്കാർക്കു് പ്രയോജനകരമായിരിക്കും എന്നു് വിചാരിക്കുന്നു. സൌകര്യമുള്ളവർ ഈ പുസ്തകവും, മററു് അപ്പോക്രീപ്പാ പുസ്തകങ്ങളും ആദ്യാവസാനം വായിക്കുന്നതു നന്നായിരിക്കും.

## എസ്രാ 2-ാം പുസ്തകം

1-ാം അദ്ധ്യായം 24-28 വാക്യങ്ങൾ.

"യാക്കോബെ, ഞാൻ നിന്നോടു എന്തു ചെയ്യണം. നീയോ, യഹൂദായെ, നീ എന്നെ അനുസരിയ്ക്കുന്നില്ല. ഞാനോ അന്യ ജാതികളിലേക്കു് തിരിഞ്ഞു് എന്റെ കല്പനകൾ അവർ പ്രമാണിക്കത്തക്കവണ്ണം, എന്റെ നാമത്തെ അവർക്കു നല്കും. നിങ്ങൾ എന്നെ ഉപേക്ഷിച്ചിരിക്കുന്നതായി കാണുന്നതിനാൽ, ഞാൻ നിങ്ങളേയും ഉപേക്ഷിയ്ക്കും. ഞാൻ നിങ്ങളോടു് കൃപ കാണിക്കണമെന്നു് നിങ്ങൾ അഗ്രഹിയ്ക്കുമ്പോൾ ഞാൻ നിങ്ങളോടു് കരുണ കാണിക്കയില്ലാ. എന്തെന്നാൽ നിങ്ങളുടെ കൈകളെ രക്തംകൊണ്ടു് നിങ്ങൾ അശുദ്ധപ്പെടുത്തിയിരിയ്ക്കുന്നു, നിങ്ങളുടെ കാലുകൾ കൊലചെയ്യുന്നതിനു് ബദ്ധപ്പെടുകയും ചെയ്യുന്നു. നിങ്ങൾ എന്നേയല്ലാ ഉപേക്ഷിച്ചിരിക്കുന്നതു്, നിങ്ങളെത്തന്നെയാകുന്നു, എന്നു് യഹോവ അരുളിചെയ്യുന്നു."

## 2-ാം അ. 20—23 വാക്യങ്ങൾ.

"വിധവയ്ക്കു് നന്മ ചെയ്ക, പിതാവില്ലാത്തവനുവേണ്ടി ന്യായം പറയുക, സാധുവിനു കൊടുക്കുക, അനാഥനെ കാക്കുക, നഗ്നനെ ഉടുപ്പിയ്ക്കുക, തകർന്നിരിയ്ക്കുന്നവനേയും, ബലഹീനനേയും സൌഖ്യമാക്കുക, മുടന്തനെ ചിരിച്ചു് പരിഹസിക്കരുതു്, അംഗഹീനനെ സംരക്ഷിയ്ക്കുക, കുരുടനെ എന്റെ പ്രകാശത്തിന്റെ കാഴ്ചയിലേക്കു് വരുത്തുക, വൃദ്ധന്മാരേയും, യൌവ്വനക്കാരേയും, നിന്റെ ഭവനത്തിൽ ചേർത്തുകൊള്ളുക. മരിച്ചവരെ കണ്ടാൽ, അവരെ എടുത്തു് സംസ്കരിയ്ക്കുക. ഞാൻ നിങ്ങൾക്കു് എന്റെ ഉയർപ്പിൽ ഒന്നാം സ്ഥാനം നല്കും."

## 2-ാം അ. 33—34 വാക്യങ്ങൾ

"എസ്രാ ആകുന്ന എനിയ്ക്കു് ഹോരേബ് പർവ്വതത്തിൽവച്ചു് ഇസ്രായേലിലേക്കു് പോകണമെന്നു് യഹോവായിൽനിന്നു് കല്പന ലഭിച്ചു. ഞാൻ അവരുടെ അടുക്കൽ ചെന്നപ്പോൾ അവർ എന്നെ ധിക്കരിക്കയും യഹോ

വായുടെ കല്പനകളെ നിഷേധിക്കയും ചെയ്തു. ആകയാൽ കേൾക്കുകയും, ഗ്രഹിയ്ക്കുകയും ചെയ്യുന്ന പുറജാതികളേ; നിങ്ങളോടു് ഞാൻ പറയുന്നതു് നിങ്ങളുടെ ഇടയനവേണ്ടി നോക്കിയിരിയ്ക്കുക. അവൻ നിങ്ങൾക്കു് നിത്യവിശ്രമം നല്കും. എന്തെന്നാൽ അവന്റെ വരവു സമീപിച്ചിരിയ്ക്കുന്നു. അവൻ ലോകാന്ത്യത്തിൽ വരും". ദൈവപുത്രന്റെ വരവിനെപ്പററി ദീർഘദർശനം പറയുക മാത്രമല്ലാ, ദൈവപുത്രനെ ദർശനത്തിൽ കാണുന്നതായും എസ്രാ 2-ാം പുസ്തകത്തിൽ വർണ്ണിച്ചിരിക്കുന്നു.

## 2-ാം അ: 42-48 വാക്യങ്ങൾ.

"എസ്രാ ആകുന്ന ഞാൻ സീയോൻ പർവ്വതത്തിന്മേൽ, എനിക്കു് എണ്ണുവാൻ കഴിയാത്തവണ്ണം ഒരു വലിയ പുരുഷാരത്തെകണ്ടു. അവരെല്ലാവരും പാട്ടുകളാൽ യഹോവയെ സ്തുതിച്ചുകൊണ്ടിരുന്നു. അവരുടെ മദ്ധ്യേ ഉയരം കൂടിയ ഒരു യൌവ്വനക്കാരൻ ഉണ്ടായിരുന്നു. അവൻ എല്ലാവരേക്കാളും പൊക്കംകൂടിയവനായിരുന്നു. അവൻ ഓരോരുത്തരുടെ തലമേലും ഓരോ കിരീടംവയ്ക്കുന്നതായും അവരാൽ സ്തുതിയ്ക്കപ്പെടുന്നതായും കണ്ടു് ഞാൻ വളരെ അത്ഭുതപ്പെട്ടു. അതു കണ്ടു്, ദൈവദൂതനോടു് യജമാനനെ ഇവർ ആരാകുന്നു എന്നു് ഞാൻ ചോദിച്ചു. അവൻ എന്നോടു്, ഇവർ ക്ഷയിച്ചുപോകുന്ന വസ്ത്രം ഉരിഞ്ഞുകളഞ്ഞു് അക്ഷയമായതു് ധരിക്കയും, ദൈവനാമം ഏററുപറകയാൽ കിരീടം ധരിപ്പിയ്ക്കപ്പെടുകയും, കുരുത്തോലകൾ നല്കപ്പെടുകയും ചെയ്യുന്നവരാകുന്നു എന്നു് പറഞ്ഞു. അപ്പോൾ ഞാൻ ദൂതനോടു് "അവരെ കിരീടം ധരിപ്പിക്കയും, അവരുടെ കയ്യിൽ കുരുത്തോലകൾ കൊടുക്കുകയും ചെയ്യുന്ന യുവാവു് ആരാകുന്നു" എന്നു് ചോദിച്ചു. അവൻ എന്നോടു് "ലോകത്തിൽ അവർ ഏററുപറഞ്ഞിട്ടുള്ള ദൈവപുത്രൻ ആകുന്ന അവൻ" എന്നു് മറുപടി പറഞ്ഞു. അപ്പോൾ ഞാൻ കർത്താവിന്റെ നാമത്തിനവേണ്ടി ഇപ്രകാരം ഉറച്ചുനിന്ന അവരെപ്പററി അധികമായി സ്തുതിച്ചുതുടങ്ങി. അപ്പോൾ മാലാഖാ എന്നോടു് നീ പുറപ്പെട്ടുപോയി, ഏതുപ്രകാരമുള്ള കാര്യങ്ങളും, നിന്റെ ദൈവമായ യഹോവയുടെ എത്രവലിയ അത്ഭുതങ്ങളും നീ കണ്ടു എന്നു് എന്റെ ജനത്തോടു് പറയുക എന്നു് കല്പിച്ചു".

## 2nd എസ്രാ മൂന്നും നാലും അദ്ധ്യായങ്ങളിലെ കഥാസാരം.

എസ്രാ, സീയോന്റെ നാശത്തെഓർത്തു്, ദുഃഖിയ്ക്കുന്നതും ഇസ്രായേൽ പാപംചെയ്തു എന്നു് ഏററുപറയുന്നതും എന്നാൽ ഇസ്രായേലിനെ പീഡിപ്പിയ്ക്കുന്ന പുറജാതികൾ ഇസ്രായേലിനേക്കാൾ അധർമ്മികളായിട്ടും യഹോവാ അവരെ നശിപ്പിക്കാത്തതു് എന്താണെന്നു് പരാതിപ്പെടുന്നതും അതിനു് ഗബ്രിയേൽ മാലാഖാ ദൈവത്തിന്റെ വഴികൾ മനുഷ്യബുദ്ധിയ്ക്കു് പരിശോധിച്ചറിവാൻ കഴിയുന്നതിൽ വളരെ അപ്പുറമാകുന്നു എന്നു് ഉദാഹരണസഹിതം ചൂണ്ടിക്കാണിയ്ക്കുന്നതും മററും അടങ്ങിയിരിയ്ക്കുന്നു.

## വിളക്കുകൊണ്ടു് സൂര്യനെനോക്കി

മുതലാളി രാവിലെ 5 മണിക്കു എഴുന്നേററു വേലക്കാരനോടു് പറഞ്ഞു-എടാ, നീ വെളിയിൽ ഇറങ്ങി സൂര്യൻ ഉദിച്ചോ എന്നു നോക്കീട്ടു വരു.

വേലക്കാരൻ-(വെളിയിൽ ഇറങ്ങി നോക്കിയതിനുശേഷം വന്നു പറഞ്ഞു) സൂര്യനെ കാണ്മാനില്ല; സർവ്വത്ര ഇരുട്ടു്.

മുതലാളി-(കോപത്തോടെ)മരമടയാ! ഒരു വിളക്കെടുത്തുകൊണ്ടുപോയി നോക്കായിരുന്നില്ലേ?

S. P.



# ★ വിശുദ്ധസഭ ★

(നെടുന്തള്ളിൽ ഗീവറുഗീസു കത്തനാർ, കോതമംഗലം.)

B.2.V.S.6.P.182

III

## യഹൂദസഭ ഒരു ദൃശ്യസമൂഹം— അതു കാതോലിക സഭയുടെ ബീജം.

ദൈവത്തിന്റെ പുരാതനസഭ ഒരു ദൃശ്യസമൂഹമായിരുന്നു. ഏതു മനുഷ്യനും താൻ അതിലെ ഒരംഗമൊ അല്ലയോ എന്നു് എപ്പോഴും പറയുവാൻ കഴിയുമായിരുന്നു. എന്തെന്നാൽ അതിലെ ഉഭയസമ്മതചിഹ്നം ഉണ്ടായിരിക്കുന്നതിനാലും, അതിലെ വിശ്വാസത്തെയൊ വിശ്വാസപ്രമാണത്തെയൊ പിടിച്ചുകൊണ്ടിരിക്കുന്നതിനാലും, ഒരു അഭിഷിക്ത ആചാര്യത്വത്തിൻ കീഴിൽ അതിന്റെ ആരാധനയിൽ സംബന്ധിക്കുന്നതിനാലും, ഒരു മനുഷ്യനു് താൻ അതിലെ ഒരംഗമാണെന്നറിയാമായിരുന്നു. യഹൂദസഭ അക്കാലത്തു് മനുഷ്യരെ രക്ഷിക്കുന്നതിനുള്ള ദൈവത്തിന്റെ ഏകമാർഗ്ഗമായിരുന്നു. (റോമ. 3:1-5). അതിലെ ഓരൊ അംഗവും ദൈവത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട ജനത്തിൽ ഉൾപ്പെട്ടിരുന്നു. (ഏശായ. 45=4). ആയതുകൊണ്ടു് അതിലെ സകല അംഗങ്ങളും രക്ഷിക്കപ്പെട്ടു എന്നർത്ഥമില്ല—രക്ഷിക്കപ്പെടുവാനുള്ള സാവകാശത്തിലേക്കു് അവർ തെരഞ്ഞെടുക്കപ്പെടുകമാത്രമെ ചെയ്തിട്ടുള്ളു. അവക്കായിട്ടു ദൈവം നിയമിച്ചിട്ടുള്ള വ്യവസ്ഥകൾ അനുസരിച്ചു് അവർ പ്രവർത്തിക്കാതിരുന്നാൽ അവർ രക്ഷ പ്രാപിക്കയില്ല. (1 കോറ. 10:1-7).

യഹൂദസഭയുടെ ആചാര്യത്വത്തിൽ അനേകം ദോഷികളായ ആചാര്യന്മാരും അതിലെ ജനങ്ങളിൽ അനേക ദുഷ്ടന്മാരും ഉണ്ടായിരുന്നിട്ടും അതു ദൈവത്തിന്റെ സത്യസഭതന്നെയായിരുന്നു. അതിന്റെ ഏററവും ദുഷിച്ചകാലത്തു്, താൻ അതിലെ ഒരു വിശ്വസ്ഥ അംഗമായിത്തീർന്നു് അതിൽ നിലനിന്നതുകൊണ്ടു്, നമ്മുടെ കർത്താവു് അതിന്റെ അധികാരത്തെ സമ്മതിച്ചു. തന്റെ ഉപദേശത്തിലും അതിനെ വെളിപ്പെടുത്തിയിട്ടുണ്ടു്. എന്തെന്നാൽ താൻ സുഖപ്പെടുത്തിയ ചിലരെ, അവർ തങ്ങളെത്തന്നെ ആചാര്യന്മാരെകാണിപ്പാനും, നിയമപ്രകാരം സ്തോത്രക്കാഴ്ചകളെ കഴിപ്പാനും, താൻ പറഞ്ഞയയ്ക്കുന്നതായിക്കാണുന്നു. (വി. മത്താ. 8:4; വി. ലൂക്കോ: 17:14). "സൊപ്രെന്മാരും പ്രീശരും മോശയുടെ സിംഹാസനത്തിൽ ഇരിക്കുന്നതുകൊണ്ടു്, ആചരിപ്പാൻ അവർ നിങ്ങളോടു് ഏതുകാര്യമെങ്കിലും പറഞ്ഞാൽ അതു ഒക്കെയും ആചരിച്ചുചെയ്തീൻ; അവർ പറയുന്നെങ്കിലും പ്രവർത്തിക്കുന്നില്ലാത്തതുകൊണ്ടു്, അവരുടെ പ്രവൃത്തികളിൻ പ്രകാരം നിങ്ങൾ ചെയ്യരുതു്"" (വി. മത്താ. 23:2, 3) എന്നും താൻ അനുശാസിക്കുന്നുണ്ടല്ലോ. ദേവാലയത്തിലും സിനാഗോഗുകളിലും ആരാധനകളിൽ താൻ എപ്പോഴും സംബന്ധിച്ചിരുന്നു. താൻ കുരിശിക്കപ്പെട്ടതിന്റെ തലെരാത്രി, അതിന്റെ ബലിയാരാധനയുടെ ഏററവും വലിയ കർമ്മത്തിൽ (പെസഹ) തന്റെ ശിഷ്യന്മാരോടുകൂടെ താൻ പങ്കുകൊണ്ടു. ഇങ്ങിനെ, അതിലെ അനേക

ആചാര്യന്മാരുടേയും ജനങ്ങളുടേയും പാപജീവിതം വകവയ്ക്കാതെ, ദൈവത്തിന്റെ പുരാതന ഇസ്രായേൽ സഭയുടെ ഭക്തിയുള്ള ഒരംഗമായി കർത്താവേശുമ്ശീഹാ ആയുഷ്കാലപര്യന്തം വർത്തിച്ചു

മേൽ പ്രകാരമുള്ള യഹൂദസഭ എന്നും നിലനിൽക്കുവാൻ ഉദ്ദേശിക്കപ്പെട്ടതല്ല. കാതോലികസഭയുടെവഴി ഒരുക്കുവാനായി ഉദ്ദേശിക്കപ്പെട്ടതായിരുന്നു. "നാം വിശ്വാസത്താൽ നീതീകരിക്കപ്പെടേണ്ടുന്നതിന് ന്യായപ്രമാണം നമ്മെ ക്രിസ്തുവിന്റെ അടുക്കൽ വരുത്തുവാൻ നമ്മുടെ ഗുരുവായിരുന്നു. എന്നാൽ വിശ്വാസംവന്നതിന്റെശേഷം നാം പിന്നെ ഗുരുവിന്റെ കീഴിൽ ഇരിക്കുന്നില്ല. എന്തുകൊണ്ടെന്നാൽ നിങ്ങളെല്ലാവരും ക്രിസ്തുവേശുവിലുള്ള വിശ്വാസം മൂലം ദൈവത്തിന്റെ മക്കളാകുന്നു. എന്തെന്നാൽ ക്രിസ്തുവേശുവിങ്കലേക്ക് ജ്ഞാനസ്നാനപ്പെട്ട നിങ്ങൾ എല്ലാവരും ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു. യഹൂദനെന്നും ഗ്രേക്കനെന്നും ഇല്ല: ആണെന്നും പെണ്ണെന്നും ഇല്ല; എന്തെന്നാൽ നിങ്ങൾ എല്ലാവരും യേശുക്രിസ്തുവിൽ ഒന്നാകുന്നു. നിങ്ങൾ ക്രിസ്തുവിനുള്ളവരെങ്കിൽ അബ്രഹാമിന്റെ സന്തതിയും വാഗ്ദത്തപ്രകാരം അവകാശികളുമാകുന്നു." (ഗലാ. 3:24-29). "കാതോലികം" എന്നതിന്റെ അർത്ഥം സകലജാതികളും ഉൾപ്പെടുന്ന വിധം സാർവത്രികം എന്നാകുന്നു. എന്നാൽ യഹൂദസഭ ദൈവത്തിന്റെ ജ്ഞാനപ്രകാരം, അബ്രാഹാമിന്റെ സന്തതികളായ ഒരു ജാതിക്കുമാത്രം ക്ലിപ്തമായിരുന്നു.

ക്രിസ്തീയസഭയോടു യഹൂദസഭക്കുള്ള ബന്ധം ഒരു ചെടിയോട് ഒരു കുരുവിനു (വിത്ത്) ള്ളതുപോലെയും, ഒരു ഒട്ടുകൊമ്പിനോട് വേരിനുള്ളതുപോലെയുമാകുന്നു (റോമ. 11:17-24). ദൈവം തന്റെ പ്രവാചകന്മാർ മുഖാന്തിരം ഈ കാര്യം വിശദമായി അറിയിച്ചിട്ടുണ്ട്. പ്രത്യേകമായി, ഏശായാ ദീർഘദർശിയുടെ പുസ്തകം, 2, 52, 54, 60, എന്നീ അദ്ധ്യായങ്ങൾ സശ്രദ്ധം വായിക്കുക. ക്രിസ്തീയസഭയെക്കുറിച്ച് അവയിൽ മുൻകൂട്ടി പറഞ്ഞിട്ടുണ്ട്. ഈ പുതിയ സഭ പഴയതിൽനിന്നു മുളച്ച് ഇടത്തും വലത്തും ഭാഗങ്ങളിൽനിന്നു പുറപ്പെട്ട് പർശ്വത്തികൾ വളർത്തപ്പെട്ടുമെന്നും എല്ലാ ജാതികളും അതിലേക്ക് കൂട്ടിച്ചേർക്കപ്പെടത്തക്കവണ്ണം അതിന്റെ ഹൃദയം വിശാലമാകുമെന്നും അതിന്റെ വാതിലുകൾ സർവ്വദാ തുറന്നിരിക്കുമെന്നും മററും വിശദമായി വിവരിച്ചിരിക്കുന്നു. ഇങ്ങിനെ പഴയ സഭയും പുതിയസഭയും വാസ്തവത്തിൽ ഒന്നുതന്നെ. ഒരു കുരു ഒരു ചെടിയായി വളർന്നുവരുന്നതുപോലെ ഒന്നു മറേറതിലേക്കു വളർന്നുവന്നതേയുള്ളൂ. ആകയാൽ പുതിയ സഭ ഇപ്പോഴും സെഹിയോൻതന്നെ ആകുന്നു. എന്നാൽ ഈ സെഹിയോൻ പുതുതായി ജനിച്ചതും, മഹത്വീകരിക്കപ്പെട്ടതും, വിസ്തൃതമാക്കപ്പെട്ടതും, ഒരു ജാതിക്കു ക്ലിപ്തമായിരിക്കാതെ, എല്ലാ ജാതികളേയും സ്വീകരിക്കത്തക്കവിധം കാതോലികവുമാകുന്നു. അഹറോന്റെ കുടുംബത്തിനും, ലേവിഗോത്രത്തിനും മാത്രമായിരുന്നതായ പഴയ ആചാര്യത്വം വിജാതിയരിൽനിന്നു കൂടി ആളുകളെ എടുക്കത്തക്കവിധം വിസ്താരമാക്കപ്പെട്ടിരിക്കുന്നു. "ഞാൻ അവരിൽനിന്ന് (വിജാതിയരിൽനിന്ന്) ചിലരെ ആചാര്യന്മാരായിട്ടും ലേവ്യരായിട്ടും എടുക്കുമെന്ന് യഹോവ പറയുന്നു". (ഏശാ. 66:21).

പഴയ സഭക്കു പുതിയതിനോടുള്ള സംബന്ധത്തെ വിവരിപ്പാൻ വേറൊരു സദൃശം ഉപയോഗിക്കപ്പെടുന്നുണ്ട്. കതോലിക സഭയ്ക്കു യഹൂദസഭ, ഒരു സാധനത്തിന് അതിന്റെ നിഴൽപോലെയും, ഒരു വസ്തുവിന് അതിന്റെ ചിത്രംപോലെയും ആകുന്നു. "അവർ സ്വർഗ്ഗകാര്യങ്ങളുടെ ദൃഷ്ടാന്തത്തിനും നിഴലി



നും ശുശ്രൂഷ ചെയ്യുന്നു" എന്നും "ആ കൂടാരം അക്കാലത്തേക്കു ദൃഷ്ടാന്തമായിരുന്നു" എന്നും, "ന്യായപ്രമാണം വരുവാനുള്ള നന്മകളുടെ നിഴലാകുന്നു: കാര്യങ്ങളുടെ അസ്സൽപ്രതിമ ഇല്ലാത്തതുകൊണ്ട് അവർ ആണ്ടുതോറും മുടങ്ങാതെ കഴിച്ച ബലികളെക്കൊണ്ട് അടുത്തു വരുന്നവരെ പൂർണ്ണന്മാരാക്കുവാൻ അതിനു ഒരു നാളും കഴികയില്ല" എന്നും എബ്രായലേഖനത്തിൽ നാം കാണുന്നു. (എബ്രായ 8=5; 9:9; 10=1). ഒരു നിഴലോ ചിത്രമൊ, ഒരു വസ്തുവിന്റെയോ ആളുടേയോ രൂപത്തെയോ സദൃശത്തെയോ കാണിക്കുന്നപ്രകാരം യഹൂദസഭ ക്രിസ്തുവിന്റെ സഭയുടെവഴി ഒരുക്കമാത്രമല്ല, അതു ഏതു മാതൃകയിൽ എന്നു കാണിപ്പാനും ഉദ്ദേശിക്കപ്പെട്ടതാകുന്നു. ക്രിസ്തു വരുമ്പോൾ ദൈവരാജ്യം പരിപൂർണ്ണമായി സ്ഥാപിക്കപ്പെടുമെന്ന് ഒരു പൊതുപ്രതീക്ഷ യഹൂദന്മാർക്കുണ്ടായിരുന്നു. ക്രിസ്തീയസഭ യഹൂദസഭയിൽനിന്ന്, രൂപീകൃതമായി. യഹൂദസഭയാകുന്ന വിത്തിൽനിന്ന് ക്രി. 30-ാം മാണ്ടിൽ ക്രിസ്തീയസഭ പൊട്ടി, 70-ാം ാണ്ട് വിത്തിൽ നിന്നു മുള പരിപൂർണ്ണമായി പുറത്തുകടന്നു; ഇപ്പോൾ അതു തഴച്ചുവളരുന്നു. യഹൂദസഭയും ക്രിസ്തുസഭയും ഇപ്രകാരം ബന്ധിക്കപ്പെട്ടിരിക്കുന്നതുകൊണ്ടാണ് പുതിയനിയമം എന്നപോലെതന്നെ പഴയനിയമവും പഠിപ്പാൻ നമുക്കാവശ്യമായിരിക്കുന്നത്. പഴയനിയമത്തിന്റെ പ്രധാന ഉദ്ദേശം ക്രിസ്തുവിന്റേയും തന്റെ സഭയുടേയും "വഴിയെ ഒരുക്കുവാൻ"(മലാഖി 3:1) ലോകത്തിൽ ദൈവം സ്ഥാപിച്ച ചരിത്രരേഖകളെ കാണിപ്പാനും അതിന്റെ സ്വഭാവത്തേയും ഭാവിയേയും വിവരിപ്പാനുമാകുന്നു.

[ശേഷം അടുത്ത ലക്കത്തിൽ]

## ★ ബാലസംഘാംഗങ്ങൾ എഴുതുന്നു. ★

### 'ദാവീദിന്റെ വിലാപം'

[ദീർഘദർശിയും, രാജാവും ആയ ദാവീദ് സുന്ദരിയായ "ബെത്ശേബാ"യെ കാണുവാൻ ഇടയാകുന്നു. ദാവീദ്, താൽക്കാലീകവും മനുഷ്യസ്വഭാവപരവുമായ ജഡമോഹത്തിനടിമപ്പെട്ട്, ബെത്ശേബായുമായി വ്യഭിചരിക്കുന്നു.........ഈ കുററത്തെ നിർമ്മാർജ്ജനം ചെയ്യുന്നതിന് വേറൊരു മഹാപാതകകർമ്മം അനുവർത്തിക്കുന്നു. അതായത് ബെത്ശേബായുടെ ഭർത്താവി-ഊറിയാവി-നെ വധിക്കുന്നു- അതോടെ, താൻ മഹാപാപിയായിതീർന്നെന്ന് ദാവീദിന് ബോദ്ധ്യമാകുന്നു! ഉടനെ അദ്ദേഹം ഹൃദയം തകർന്ന് വിലപിക്കുകയാണ്:-]

("വിശപ്പിന്റെ വിളി"യിലെ
"ചിന്തയിൽനീറുന്ന ജീവിതം"...എ. മട്ട്)

"പാപത്താൽ വേകുന്ന ജീവിതം
പാഴായ് എന്തിന്നു പേറുന്നതീവിധം!
മാനസസാഗര ഗർജ്ജനം, എന്നിൽ
പാരമായ് കാണുന്നു ഭീകരം!

ചിന്തയാൽ നീറുന്നെൻ ഹൃത്തടം
ഹന്ത! സൗഭാഗ്യസൗന്ദര്യ ദർശനാൽ!
അയ്യോ! എൻ നാഥാ! നിൻ സാമീപ്യം,
എന്നെ നരകത്തിൽ ആഴ്ത്തുന്നു, രക്ഷിക്ക!

പാപാൽ മമ, മൽജനനി, എന്നെ
ഗർഭം ധരിച്ചുവയ്യോ! നാഥാ!
ദുഷ്ടരാം മർത്യർ തൻ മദ്ധ്യേ,
കഷ്ടം! ദുഷ്ടനായ് ഞാനും പിറന്നു!

മൺമയനാം എൻെറ പാപത്തെ-
നിൻെറ വെണ്മയേറും നറുംസോപ്പായാൽ
നീക്കി, ക്കളയേണമെൻ നാഥാ!
എന്നെ ശുദ്ധിയാക്കീടേണം, രക്ഷകാ!

ഹോമബലിയും, ബലികളും അങ്ങേ-
ക്കത്യന്ത രുക്ഷമായ് തോന്നുന്നോ?
"ഉറിശ്ലേം"തൻമതിൽ നിർമ്മിക്കാൻ,
അങ്ങേ, തൃക്കയ്യുയരുകയില്ലെന്നോ?"

*   *   *   *   *

അശരീരി:-

"ദാവീദേ! ദാവീദേ! പൊയ്ക്കൊൾക!
നിൻെറ പ്രാർത്ഥന ഞാനിതാ കൈക്കൊ
ശുദ്ധനായ് ജീവിക്ക മേലിലും, (ണ്ടു,
നിനക്കെന്നെന്നും, നന്മവന്നീടട്ടെ"!!

ദാവീദ്:-

"സ്തോത്രം; മഹോ സ്തോത്രം, രക്ഷക!
നിൻെറ നാമമെന്നെന്നും പുകഴട്ടെ!
നൽകുക! നൽകുക! നൽവരം, എന്നും,
രക്ഷിക്ക ഞങ്ങളെ തൃക്കയ്യാൽ"!!!

—ശുഭം—

[പകർപ്പവകാശം]

By ഒ. സി. വറുഗീസ്സ്,
(ബാലസംഘം നമ്പർ 6)

## ചെറുകഥ

# വൃദ്ധനെ കളിപ്പിക്കുകയോ?

ഒരിക്കൽ ചാക്കോ എന്ന പേരുള്ള ഒരു മനുഷ്യൻ ജീവിച്ചിരുന്നു. അദ്ദേഹം ഒരു ധനികൻ ആയിരുന്നു. അയാളുടെ ഏക സന്താനമായിരുന്നു ഏലിക്കുട്ടി. അയാൾ ആ കുഞ്ഞിനെ വളരെ വാത്സല്യത്തോടെ വളർത്തി വന്നു. കുഞ്ഞിനു വേണ്ടത്ര വിദ്യാഭ്യാസവും പിതാവു നല്കി. ഏലിക്കുട്ടി യുവത്വത്തിലേയ്ക്കു കാലൂന്നിയപ്പോൾ അവൾക്ക് അനുരൂപനായ ഒരു വരനെ കണ്ടുപിടിയ്ക്കണമെന്ന് പിതാവ് തീരുമാനിച്ചു.

ചെറിയാച്ചൻ എന്നൊരാളെക്കൊണ്ട് ഏലിക്കുട്ടിയെ വിവാഹം കഴിപ്പിച്ചു. വിവാഹാനന്തരം സർവ്വ സ്വാതന്ത്ര്യവും പിതാവ് മക്കൾക്ക് വിട്ടുകൊടുത്തു. കാലം പുരോഗമിച്ചതോടെ ചാക്കോച്ചൻ വാർദ്ധക്യത്തിലേക്കും മക്കൾ ജീവിതത്തിൻെറ വസന്തത്തിലേയ്ക്കും നീങ്ങി. പിന്നീട് മുമ്പുണ്ടായിരുന്ന സ്നേഹമൊന്നും മക്കൾ ചാക്കോച്ചനോട് പ്രകടിപ്പിച്ചില്ല. പിതാവിനെ ശുശ്രൂഷിക്കുവാൻ ഏലിക്കുട്ടിയ്ക്ക് സമയം ഇല്ലാതായി. ഇതുകണ്ട് പിതാവ് ദുഃഖിച്ചു. എന്നാലും അതൊന്നും ചാക്കോച്ചൻ പുറത്തറിയിച്ചില്ല. അങ്ങിനെ ഇരിയ്ക്കെ അദ്ദേഹത്തിനു് വാതം പിടിപെട്ടു. ആദ്യമൊക്കെ ചില നാട്ടുവൈദ്യരെ വരുത്തി ചികത്സിപ്പിച്ചു. കഷായവും കുഴമ്പും ഏലിക്കുട്ടി കൊടുത്തുവന്നു. കുറെ കഴിഞ്ഞപ്പോഴേയ്ക്കും ഏലിക്കുട്ടി മടുത്തു. ഒരു ദിവസം അവൾ ഭർത്താവിനോടു കാര്യമെല്ലാം പറഞ്ഞു. "ഞാൻ മടുത്തു. എന്നും കഷായവും കുഴമ്പും. അതിനാൽ അപ്പനെ ശുശ്രൂഷിപ്പാനൊരു വേലക്കാരിയെ ഏർപ്പാടുചെയ്യാം. ഇക്കാര്യത്തിൽ ചെറിയാച്ചനു വിസമ്മതം ഒന്നും ഉണ്ടായില്ല. അങ്ങനെ അപ്പൻെറ അന്വേഷണം വേലക്കാരി ആയി. വല്ലപ്പോഴുമൊക്കെ ഏലിക്കുട്ടിയും വന്ന് അന്വേഷിക്കും.

അങ്ങനെയിരിക്കെ ചെറിയാച്ചൻെറ കുറെ സ്നേഹിതർ തന്നെ കാണാൻ വരുന്നെന്ന് തനിക്കറിവുലഭിച്ചു. ഈ വിവരം ചെറിയാച്ചൻ ഭാര്യയെ അറിയിച്ചു. പിന്നീടും അവരെ സൽക്കരിക്കുന്നതിനായി ഇവരുടെ മുഴുവൻ ശ്രദ്ധ. ഏലിക്കുട്ടി ഇപ്രകാരം ഭർത്താവിനോടു പറഞ്ഞു. അപ്പൻ ഇങ്ങനെ കിടക്കുന്നതു അവർ വന്നു കാണുമ്പോൾ നമുക്കു വലിയ മോശമാ



ണു്. അതിനു് ഇപ്പോൾ എന്താണു നിവൃത്തി നമുക്ക് തല്ക്കാലത്തേയ്ക്ക് അപ്പനെ ആ ചെററക്കുടിലിലേക്കു മാററാം. അവർ പോയാലുടനെ തിരിയെ കൊണ്ടുവരാം. ഏലിക്കുട്ടി പറഞ്ഞതു് ചെറിയാച്ചനും സമ്മതിച്ചു.

സ്നേഹിതന്മാരെ വളരെ കേമമായി അവർ സ്വീകരിച്ച് സൽക്കരിച്ചു. രണ്ടു മൂന്നു ദിവസം മുഴുവൻ സദ്യയും സൽക്കാരവുമായി കഴിച്ചു. ചെററക്കുടിലിൽ കിടന്നുകൊണ്ട് ചാക്കോച്ചൻ അതെല്ലാം നോക്കിക്കണ്ടു. സ്നേഹിതർ പോയ ഉടൻ അപ്പനെ ചെററക്കുടിലിൽ നിന്നുകൊണ്ടുവരുവാൻ ചെന്നപ്പോൾ അദ്ദേഹത്തെ അവിടെ കണ്ടില്ല. ചെറിയാച്ചൻ അപ്പനെ അന്വേഷിക്കുന്നതിനൊരുങ്ങി. ഏലിക്കുട്ടി തടഞ്ഞുകൊണ്ടുപറഞ്ഞു: എന്തിൻെറ കുറവായിട്ടാണപ്പനങ്ങനെ ചാടിപ്പോയതു്. കുറെ കഴിയുമ്പോൾ താനെവരും. അന്വേഷിക്കാൻ പോകേണ്ട ആവശ്യമില്ല. അവരുടെ പിതാവ് കുടിലിൽനിന്നും അദ്ദേഹത്തിൻെറ ഒരു സ്നേഹിതൻെറ വീട്ടിലേയ്ക്ക് ആയിരുന്നു പോയിരുന്നതു്. ചാക്കോച്ചൻെറ സ്നേഹിതൻെറ പേരു് മാത്യു എന്നായിരുന്നു. കാര്യമെല്ലാം ചെറിയാച്ചൻ മാത്യുച്ചേട്ടനെ അറിയിച്ചു. വിവരം എല്ലാം അറിഞ്ഞപ്പോൾ മാത്യുച്ചേട്ടനു് സങ്കടം ഉണ്ടായി. "ചാക്കോച്ചൻ ഇനി അങ്ങോട്ടു പോകേണ്ട. അവർ അത്രയ്ക്കായോ!" എന്നു പറഞ്ഞു. അതുകേട്ട് അദ്ദേഹം അവിടെത്തന്നെ താമസിച്ചു.

ചാക്കോച്ചനും മാത്യുച്ചേട്ടനും കൂടി ആലോചിച്ച് ഒരു പ്ലാൻ തയ്യാറാക്കി. മാത്യുച്ചേട്ടൻെറ വീട്ടിൽ ഒരു വലിയ സദ്യയ്ക്കുള്ള ഒരുക്കങ്ങൾ എല്ലാം ചെയ്തു. ചാക്കോച്ചനാണു് ആ സദ്യയുടെ ചിലവെല്ലാം വഹിക്കുന്നതു്. ക്ഷണനക്കത്തുകൾ കരയിലുള്ള എല്ലാ വീട്ടിലും കൊടുത്തു. വിവരം എല്ലാം കേട്ടപ്പോൾ ഏലിക്കുട്ടിയ്ക്കും ചെറിയാച്ചനും ഒരു വല്ലായ്മ. അപ്പൻ നമ്മെ കളിപ്പിക്കയല്ലേ ചെയ്യുന്നതു്. അപ്പൻെറ പക്കൽ ഇത്രയേറെ പണമുണ്ടെന്നു് നമ്മൾ അറിഞ്ഞില്ലല്ലോ. എങ്ങനെ എങ്കിലും ഇനി ഉള്ളതെങ്കിലും നഷ്ടപ്പെടുത്താതെ അപ്പനെകണ്ടു മേടിയ്ക്കണം. സദ്യയുടെ തലേരാത്രി ഏലിക്കുട്ടിയും ചെറിയാച്ചനും മാത്യുച്ചേട്ടൻെറ ഗൃഹത്തിൽ എത്തി. ചെന്നപ്പോഴല്ലേ കാര്യം മനസ്സിലാകുന്നതു്. ഈ ചാക്കോച്ചൻ ബാങ്കിൽ ഒരു വലിയ സംഖ്യ അടച്ചിരുന്നെന്നും അതിൽ ഒരു ഭാഗം എടുത്താണു് സദ്യ നടത്തിയിരുന്നതെന്നും. ഏലിക്കുട്ടി പണം തട്ടി എടുക്കാൻവേണ്ടി അപ്പൻെറ കാൽപിടിച്ച് മുതലക്കണ്ണീർ വാർത്തുതുടങ്ങി. പിറെറദിവസം സദ്യ എല്ലാം മോടിയായി നടന്നു. അപ്പനെ സന്തോഷിപ്പിക്കാൻ ഏലിക്കുട്ടിയും ചെറിയാച്ചനും വെമ്പൽ കൊള്ളുകയാണു്. സദ്യ എല്ലാം കഴിഞ്ഞു. എല്ലാവരും പോയി. ഏലിക്കുട്ടി കരഞ്ഞും കാലുപിടിച്ചും പിന്നെയും പിന്നെയും പിതാവിനോടു മാപ്പിരന്നു. ഒടുവിൽ മാത്യുച്ചേട്ടൻ ഇപ്രകാരം പറഞ്ഞു. ചാക്കോച്ചാ, ക്ഷമിക്കു് അവർ പിള്ളേരല്ലേ. ഉടൻ ചാക്കോച്ചൻെറ മുഖം കുറെ പ്രസന്നമായി. ചാക്കോച്ചൻ പറഞ്ഞു. നിങ്ങളുടെ ചെറുപ്പംകൊണ്ടും എൻെറ വിവേചനക്കുറവുകൊണ്ടും ഇങ്ങനെ ഒക്കെ സംഭവിച്ചെങ്കിലും എല്ലാം ഞാൻ ക്ഷമിച്ചിരിയ്ക്കുന്നു. ഇനി നിങ്ങൾ എന്നെ വിഷമിപ്പിക്കയില്ലന്നു് നിങ്ങളുടെ മനസ്താപത്താലിനിക്കു മനസ്സിലായി. അതുകൊണ്ടെൻെറ സ്വത്തു് ബാക്കിയുള്ളതു മുഴുവനും നിങ്ങൾക്കു തരുവാൻ തീർച്ചയാക്കി. അതുകൊണ്ട് ഞാൻ എഴുതിതന്നിട്ടുള്ള പ്രമാണങ്ങൾ എല്ലാം കൊണ്ടുവരുവിൻ. ഏലിക്കുട്ടി ചെറിയാച്ചനെ പായിച്ചുവിട്ടു് എല്ലാം രാത്രിയിൽതന്നെ കൊണ്ടുവരീച്ചു. രണ്ടുപേരുംകൂടി പ്രമാണങ്ങൾ എല്ലാം അപ്പൻെറ മുൻപിൽവച്ചു: അപ്പൻ

എല്ലാമുണ്ടോ എന്നു വാങ്ങിച്ചുനോക്കി. അപ്പോഴേയ്ക്കും രാത്രി അധികമായതിനാൽ ബാക്കി രാവിലെ ആകട്ടെ എന്നു തീരുമാനിച്ചു. മാതൃച്ചേട്ടന്റെ നിർദ്ദേശപ്രകാരം എല്ലാവരും പോയി കിടന്നു.

കിടന്നു് കുറേനേരം കഴിഞ്ഞപ്പോൾ ചാക്കോച്ചേട്ടനും മാതൃച്ചേട്ടനും കൂടി എഴുന്നേറ്റുവന്നു് പെട്ടിതുറന്നു് പ്രമാണങ്ങൾ എല്ലാം എടുത്തു വലിച്ചുകീറി ചിന്നം ചിന്നമാക്കി മുറ്റത്തേയ്ക്കെറിഞ്ഞു. പിന്നീടു് ഈ രണ്ടു വയസ്സന്മാരും കൂടെ ഒന്നു ചിരിച്ചു. അനന്തരം അവർ പോയി കിടന്നു. രാവിലെ എഴുന്നേറ്റുവന്നപ്പോൾ മുറ്റത്തു് കടലാസു തുണ്ടുകൾ കിടക്കുന്നതുകണ്ടു് ഏലിക്കുട്ടിയും ചെറിയാച്ചനും ചെന്നുനോക്കി. അപ്പോഴല്ലേ അവർക്കു പറ്റിയ അമളി മനസ്സിലാകുന്നതു്. അപ്പോഴേയ്ക്കും ചാക്കോച്ചനും ഉറക്കംകഴിഞ്ഞു് പറ്റുവന്നു. ചാക്കോച്ചൻ അവരെ ആട്ടിപ്പായിച്ചു. ഒടുവിൽ മാതൃച്ചേട്ടന്റെ മദ്ധ്യസ്ഥതയിൽ അവരെ തന്റെ കൂടെ താമസിപ്പിക്കാമെന്നും, തന്നെ വേണ്ടപോലെ പരിചരിച്ചാൽ മരണാനന്തരം സ്വത്തു് അവർക്കനുഭവിയ്ക്കാനനുവദിക്കാമെന്നും ഇവരുടെ പിതാവായ ചാക്കോച്ചൻ സമ്മതിച്ചു.

From,

P. S. JOHN, Karimannoor.

ബാല സംഘം നമ്പർ: 3.

കുട്ടികൾക്കൊരു കഥ.

## സ്വപ്നത്തിൽ കൂടിയുള്ള ദൈവമാർഗ്ഗം.

ഒരിക്കൽ ഒരു മിഷ്യനറി മദാമ്മ ഒരു സ്ഥലത്തു വന്നു താമസിച്ചിരുന്നു. അവർ നന്നായി പ്രസംഗങ്ങൾ ചെയ്തുകൊണ്ടിരുന്നു. അവരുടെ പ്രസംഗം കേൾക്കാൻ ധാരാളം ആളുകൾ കൂടിയിരുന്നു. എന്നാൽ അതുപോലെ പ്രവൃത്തിയിൽ വരുത്തുവാൻ അവർക്കു് കഴിഞ്ഞിരുന്നില്ല. മദാമ്മയുടെ വേലക്കാരനാണു് വർക്കിച്ചേട്ടൻ. അയാൾ വിശ്വസ്ഥനും ദൈവഭക്തനും ആയിരുന്നു. എല്ലായ്പ്പോഴും അയാൾ പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ഒരു ദിവസം മദാമ്മ പ്രസംഗം ചെയ്തുകഴിഞ്ഞു് വീട്ടിൽ വന്നു ഊണുകഴിഞ്ഞു കിടന്നു. അർദ്ധരാത്രിയായപ്പോഴേക്കും മദാമ്മ ഒരു സ്വപ്നം കണ്ടു. അതിപ്രകാരം ആയിരുന്നു. മദാമ്മ സ്വർഗ്ഗത്തിന്റെ പടിവാതുക്കൽ എത്തിയിരിക്കുന്നു. ശുഭ്രവസ്ത്രധാരികളായ ഏതാനും ദൈവദൂതന്മാർ അവരെ എതിരേല്ക്കാൻ സന്നദ്ധരായി നിൽക്കുന്നു. മദാമ്മ വന്ന ഉടനെ അവർ വണങ്ങി പോകുവാനുള്ള വഴി കാട്ടിക്കൊടുത്തു. വളരെ വിലയുള്ള രത്നങ്ങൾപതിച്ച പല കെട്ടിടങ്ങളും സന്ദർശിച്ചു അതിന്റെ ഉടമസ്ഥരായ പല ആളുകളുടെ പേരും പറഞ്ഞു. അങ്ങിനെ കുറെ ചെന്നപ്പോൾ അഞ്ചാറുനില ഉയരമുള്ള ഒരു കെട്ടിടം കണ്ടു. അതിൽ വളരെ ഏറെ രത്നങ്ങൾ പതിച്ചിരുന്നു. ഇതു കണ്ടപ്പോൾ മദാമ്മ ചോദിച്ചു "ഇതാരുടെ കെട്ടിടം ആണു്" അപ്പോൾ ഒരു ദൈവദൂതൻ പറഞ്ഞു. "ഇതു നിങ്ങളുടെ വേലക്കാരൻ വർക്കിയുടേതാണു്". അപ്പോൾ മദാമ്മയുടെ ഉള്ളിൽ അസൂയ തോന്നാതിരുന്നില്ല. എങ്കിലും തന്റെ വേലക്കാരനു ഈ കെട്ടിടമാണെങ്കിൽ തന്റേതു് എത്ര നല്ലതായിരിക്കും എന്നു വിചാരിച്ചു സമാധാനിച്ചു. അങ്ങനെ വീണ്ടും പല കെട്ടിടങ്ങൾ സന്ദർശിച്ചു് ഒടുവിൽ ഒരു



ചെറ്റക്കുടിലിൽ ചെന്നു കയറി. ആ കുടിൽ വളരെ വൃത്തികേടുള്ള ഒന്നായിരുന്നു. അതിൽ എട്ടുകാലി വലകെട്ടിയിരുന്നു. ഇതു കണ്ടപ്പോൾ വളരെ നിന്ദാസൂചകമായി ചോദിച്ചു. "ഇതാരുടെ കെട്ടിടമാണു്" അപ്പോൾ ദൈവദൂതൻ പറഞ്ഞു. "ഇതു നിങ്ങളുടെ വീടാണു്". ഇതുമായപ്പോഴേക്കും മദാമ്മ കോപം കൊണ്ടു വിറകുവാൻ തുടങ്ങി. വേലക്കാരനു് ഒരു കെട്ടിടവും എനിക്കു് ഈ കുടിലും നിർമ്മിച്ച നിങ്ങളുടെ നീതി വളരെ ഭയങ്കരം എന്നു പറഞ്ഞുകൊണ്ടു് ദൈവദൂതനെ അടിക്കുവാൻ ഭാവിച്ചു. അപ്പോൾ ദൈവദൂതൻ ശാന്തനായി പറഞ്ഞു. മദാമ്മ കോപിക്കരുതു്. നിങ്ങൾ അയച്ചുതന്ന സാധനങ്ങൾ അല്ലാതെ നിങ്ങൾക്കു് പണിയുവാൻ ഞങ്ങളുടെ കൈയിൽ ഒന്നുമില്ല. നിങ്ങൾ അയച്ചുതന്നതിന്റെ കണക്കു് ഇവിടെയുണ്ടു്. വർക്കി കൂടുതൽ അയച്ചുതന്നു. അതിനാൽ അയാൾക്കു് നല്ല കെട്ടിടം പണിതു. "നിങ്ങളും നല്ല സാധനങ്ങൾ അയച്ചുതന്നാൽ നിങ്ങൾക്കു് നല്ലതു പണിയാം" അപ്പോൾ മദാമ്മ ഉണർന്നു. അവരുടെ ഹൃദയം അന്നുമുതൽ ദൈവത്തിങ്കലേക്കു് കൂടുതൽ അടുത്തു.

By P. S. JOY,
Palakattle House, Karingachira.
ബാല സംഘം നമ്പർ: 14.

## 1. ഉത്തരം പറയുക.

1) ഒരു രാജ്യത്തുനിന്നു് കുറെ പക്ഷികൾ കൂട്ടമായി പറന്നുപോകുമ്പോൾ ഒരു താമരപ്പൊയ്കയിൽ പൂക്കൾ വിടർന്നു നിൽക്കുന്നതു കണ്ടു് പക്ഷികൾ താഴോട്ടു പറന്നു് ഒരു പൂവിൽ ഒരു പക്ഷിവീതം ഇരുന്നപ്പോൾ ഒരു പക്ഷിക്കു് ഇരിക്കാൻ പൂവില്ലാ—അവ പറന്നു് വീണ്ടും ഒരു പൂവിന്മേൽ 2 പക്ഷി വീതം ഇരുന്നു. അപ്പോൾ ഒരു പൂ ബാക്കി വന്നു. എന്നാൽ ആകെ പക്ഷികളെത്ര? പൂക്കളെത്ര?

2) ഒരു വയലിൽ കുറെ തത്തകൾ നെല്ലുതിന്നുകൊണ്ടിരിക്കുമ്പോൾ അതിനടുത്തുള്ള ഒരു മരത്തിന്മേൽ ഇരുന്ന ഒരു തത്ത അതാ—പത്തു നൂറു പക്ഷികൾ നെല്ലുതിന്നുന്നു എന്നു് വിളിച്ചുപറഞ്ഞു. അപ്പോൾ വയലിൽ നെല്ലുതിന്നുകൊണ്ടിരുന്ന ഒരു തത്ത പറഞ്ഞു:- ഞങ്ങളും ഞങ്ങളോടൊപ്പവും ഞങ്ങളിൽ പകുതിയും പകുതിയുടെ പകുതിയും നീയും കൂടി ഉണ്ടെങ്കിൽ 100 ആവും എന്നാൽ വയലിൽ നെല്ലുതിന്നുകൊണ്ടിരുന്ന തത്തകളെത്ര?

### ഉത്തരം

1) 3 പൂവ് 4 പക്ഷി.
2) 36 തത്തകൾ.

By JOSEPH K. P.
(ബാല സംഘം നമ്പർ: 11.

എന്റെ പേരിനു് ചില്ലക്ഷരം കൂട്ടി 6 അക്ഷരങ്ങൾ ഉണ്ടു്. ഒന്നും രണ്ടും അക്ഷരങ്ങൾ കൂടിയാൽ 50% എന്നു് കുറിക്കുന്ന വാക്കും ഒന്നാമത്തേയും പത്താമത്തേയും അക്ഷരങ്ങൾ കൂട്ടിയാൽ ഒരു വീട്ടുസാധനവും ഒന്നും രണ്ടും മൂന്നും അക്ഷരങ്ങൾ കൂടിയാൽ രാത്രിയിലെ ഒരു യാമവും രണ്ടു് മൂന്നു് ഈ അക്ഷരങ്ങൾ കൂടിയാൽ ഒരു സമുദ്ര കാഴ്ചയും നാലും അഞ്ചും ആറും കൂടിയാൽ സമുദ്രതീരത്തു് ധാരാളം കാണുന്ന ഒരു സാധനവും എല്ലാം കൂടി കൂട്ടിയാൽ ഒരു സ്ഥലത്തിന്റെ പേരുമാണു്. (ആലപ്പുഴയ്ക്കും എറണാകുളത്തിനും ഇടക്കുള്ള)

[ഉത്തരം അടുത്ത ലക്കത്തിൽ]

ബാബു അലക്സ് മാതൃസ്സ്,
ബാല സംഘം നമ്പർ: 1.

## പ്രാർത്ഥനാഗാനം

(ഏമേരെ ദിൽ കഹി—എന്ന രീതി.)

[Reserved]

ജഗദ്പതെ നിൻപദം അനുദിനം
കൈതൊഴും ഭക്തിയോടെന്നുമീ
ബാലകർക്കേകുകാനുഗ്രഹം.
ശോകവാരിധിയിലൊന്നുമേ
ചേർത്തിടാതെ നിൻ ബാലകരെ
അനുദിനം പാലനം ചെയ്യുവാൻ
അനുഗ്രഹ മാരിയിൽ മുങ്ങുവാൻ
അതുലമാനന്ദമതേകുവാൻ ...... (ജഗദ്)
ലോകനായക നേശുദേവാ
ഞങ്ങളെന്നും തൃപ്പാദസേവാ
നിരതരായവനിയിൽ ഭക്തരായ്
സൽസ്വതരാകുവാ നേകുകാ
പാവനാത്മാവിൻ വൻശക്തിയും... (ജഗദ്)

(വി. ചെമ്മണ്ണൂർ.)

## ഇതറിയാമോ?

ദൈവമെന്നുള്ളതിനു മററു ചില ഭാഷകളിലെ

### വാക്കുകൾ

| | | |
|---|---|---|
| സുറിയാനി | — | ആലോഹോ |
| എബ്രായ | — | ഏലോഹീം |
| അറബി | — | അള്ളാഹ് |
| ഗ്രീക്ക് | — | തേയോസ്സ് |
| ഫ്രെഞ്ച് | — | ദീയു് |
| ജർമ്മൻ | — | ദീയോൻ |
| ഇററാലിയൻ | — | ദീയോൻ |
| ഇംഗ്ലീഷ് | — | ഗോഡ് |
| സംസ്കൃതം | — | ദേവഃ |
| ഡെയിൻ | — | ഗട്ട് |
| ചീന | — | പൂസ്സാ |
| ഡച്ച് | — | ഗോററു് |

## ഡിഗ്രികൾ

| | |
|---|---|
| B. A. | Bachelor of Arts |
| B. Sc. | Bachelor of Science |
| M A. | Master of Arts |
| M. Sc. | Master of Science |
| C. A. | Chartered Accountant |
| D. D. | Docter of Divinity |
| D. Sc. | Doctor of Science |
| M. D. | Doctor of Medicine |
| M B. B. S. | Bachelor of Medicine and Bachelor of Surgeory |

## ചില ഇന്ത്യൻ വിമാന സർവ്വീസുകൾ

Air India Limited (The Tata Lines)
Air Service of India Ltd. (The Scindia Lines)
Airways (India) Ltd;
Bharat Airways Ltd; (The Birla Lines)
Indian National Airways Ltd;

വിദേശങ്ങളിലേക്കുള്ള ചില വിമാന

### സർവ്വീസുകൾ

Air Ceylon
B. O. A. C.
Pan American
T. W. A

പ്രിയപ്പെട്ട കൊച്ചു സഹൃത്തുക്കളെ!

മേൽക്കാണിച്ചപോലെ കൊച്ചേട്ടൻ ഒരു "ഇതറിയാമോ" പരമ്പര തുടങ്ങുവാൻ ആഗ്രഹിക്കുന്നു എന്താണ് നിങ്ങളുടെ അഭിപ്രായം. ഇഷ്ടമാകുന്നില്ലെങ്കിൽ വിവരം അറിയിക്കൂ, ഉടനെ നിർത്തിക്കൊള്ളാം. പിന്നെ നിങ്ങളുടെ ലേഖനങ്ങളുടെ കാര്യം. ശരിയ്ക്കു കിട്ടുന്നുണ്ട്. ഉത്സാഹത്തോടുകൂടി വായിയ്ക്കുന്നുമുണ്ട്. എല്ലാം സൂക്ഷിക്കുന്നു. സൌകര്യംപോലെ പ്രസിദ്ധപ്പെടുത്തുന്നു. എന്താ പോരെ? വെറുതെയിരിക്കുമ്പോൾ എന്തെങ്കിലും എഴുതാൻ ശ്രമിച്ചുകൂടെ



## ക്രിസ്തുമസ്

ലോകം ആകമാനം ആഹ്ലാദംകൊള്ളുന്ന സുദിനം ഭൂമിയിൽ മാലാഖമാർ ഹാലേലുയ്യ പാടിയ സ്മരണീയ ദിവസം. ജാതിഭേദമെന്യെ ലോകർ ബഹുമാനിക്കുന്ന മഹാദിനം. ക്രിസ്തുമസ്സ് ഇതാ അടുത്തുവരുന്നു. മററാരേയുംകാൾ കുട്ടികളാണ് ഇതിൽ കൂടുതൽ ഉത്സാഹഭരിതരും സന്തോഷാലുക്കളുമായി കാണുന്നത്. പുതിയ വസ്ത്രങ്ങൾ തയ്പിയ്ക്കുന്നു. പുതിയ ചെരിപ്പുകൾ വാങ്ങുന്നു. കൊച്ചു പുത്തൻകുടയ്ക്കുവേണ്ടി ചിലർ വാദിച്ചുനോക്കും. അച്ചായനും അമ്മച്ചിയുമൊക്കെ പണ്ട് വല്ലപ്പോഴും വാഗ്ദാനം ചെയ്തിട്ടുള്ളത് "ക്രിസ്തുമസ്സിനു്" എന്നുള്ളതു ഓർപ്പിയ്ക്കും. ഉദ്യോഗസ്ഥരായ അച്ചായനും കൊച്ചമ്മയുമൊക്കെ ലീവിനു് വരുമ്പോൾ കൊണ്ടുവരുന്ന മറുനാടൻ വിശേഷവസ്തുക്കൾ വേറെ. സമ്മാനങ്ങൾ കൊടുക്കുന്നു. വാങ്ങുന്നു. ക്രിസ്തുമസ്സ് കാർഡുകൾ അയയ്ക്കുന്നു. ഹാവൂ-കൊച്ചേട്ടനു് ഓർക്കാൻ വയ്യ. അന്നു് രണ്ടു കാലുകളും നിലം തൊടീയ്ക്കാതെ നമ്മൾ തുള്ളിച്ചാടും! അല്ലേ? ക്രിസ്തുമസ്സ് സ്പെഷ്യൽ പലഹാരങ്ങളുടേയും നയമ്പുവീടൽ ഭക്ഷണങ്ങളുടേയും കാര്യമോർത്താൽ, കൊതിയനായ കൊച്ചേട്ടൻ വായ് പൊളിച്ച് സ്വപ്നംകണ്ട് അങ്ങനെ ഇരുന്നുപോകും ആട്ടെ, അന്നു് ഭക്ഷണത്തിനു് ഇരിക്കുമ്പോൾ കൊച്ചേട്ടനേയും ഓർക്കണം. ട്ടോ!

എന്താണ് ഈ വിശേഷത്തിനു കാരണം. ഓ! അതു് ആദ്യംപറയേണ്ടതായിരുന്നു. യേശുകുഞ്ഞിൻെറ ജന്മദിനം. ഒരുനാൾ വഴിയേപോക്കരായ ആ യൌസേപ്പും മറിയവും മററാരേടവും ലഭിയ്ക്കാത്തതിനാൽ ഒരു കല്ലുടാവിൽ രാ പാർത്തു. പൂർണ്ണഗർഭണിയായിരുന്ന മറിയം ലോകരക്ഷിതാവായ യേശുവിനെ ആ പുൽക്കൂട്ടിൽ പ്രസവിച്ചു. കുഞ്ഞിനെ നമസ്കരിപ്പാൻ വാനവദൂതന്മാർ ഇറങ്ങിവന്നു. വിവരം ആട്ടിടയരെ അറിയിച്ചു. അവർ വിറച്ചു. ആടുകൾ ഭ്രമിച്ചു. വിദ്വാന്മാർ കാഴ്ചവെച്ചു വണങ്ങുവാൻ പുറപ്പെട്ടു. നക്ഷത്രം അവരെ വഴി കാണിച്ചു. നമുക്കും ആ രക്ഷിതാവിനെ വണങ്ങാം.

സീയോൻ ബാലസംഘത്തിലെ എല്ലാ കൊച്ചു സഹോദരന്മാർക്കും സഹോദരികൾക്കും കൊച്ചേട്ടൻെറ "ക്രിസ്തുമസ്സ് മംഗളങ്ങൾ".

എന്നു്, സ്വന്തം
കൊച്ചേട്ടൻ.

## സത്രത്തിലെ ഈശോ (നതോന്നത)

By K. P. MATHEW

റോമരാജരാജാസനെ ഔഗുസ്തോസ് കൈസർതാൻ ചെങ്കോൽ
ക്ഷേമമോടെ വഹിക്കെ തൽ സീമന്തദേശെ
എട്ടു ദിക്കുകളിൽനിന്നും യരുശലേം സത്രങ്ങളിൽ
എത്തിടുന്നു സകുടുംബം യൂദസഹസ്രം
ഗർഭമേറിവരുന്നു സത്രമൊന്നിൽ ബേതിലേമിൽ
ഗർഭിണിയൊരു കന്നിക പാതിരാവായി
തൽത്തുണക്കു സകുടുംബം യഹൂദനേകനുമുണ്ടു
സത്രമെത്തി വിശ്രമത്തിനിടം തിരഞ്ഞു

തത്രപേററുപൊഴുതെത്തി മററുമിടം കിടയാഞ്ഞു
സത്രഗോശാലെ പുൽതൊട്ടി ശരണമാക്കി
പിറന്നൊരു സൂതിയെന്യെ യണുപോലും ശോകമെന്യെ
നിറഞ്ഞ പാതിരാതന്നിലൊരു ദിവ്യസൂനു
ഗോപാലക പിതൃകുലോദ്ധാരകനാമീശോ താനും
ഗോശാലെ പുൽതൊട്ടിയൊന്നിൽ പിറന്നിതേവം
ഗോപാലകരായിയന്നും തൻകുലത്തിൽ പെട്ടചില
ഗോപാലകർക്കാദ്യ സ്വർഗ്ഗ ദൂതുലഭിച്ചു:-
സന്തോഷംതേയുദ്ധാരക നീശോതന്റെ ശിശുരൂപം
സത്രസീമ്നി ഗോശാലയിൽ ചെന്നു കാണുവിൻ
അത്യുന്നതനെന്നും സ്തോത്രം ഭവിക്ക നിരപ്പുലോകെ
മർത്യകുലെ സൈ്വരം സ്വസ്തി സന്മനസ്സരിൽ
ആദരവാലവർ ചെന്നുയമ്മമടിയിലാമോദം
ദൂതവാക്യസർവ്വമർഹൻ ശിശുവെക്കാൺകെ
അത്ഭുതപരതന്ത്രരായ ബ്രാഹ്മിൻ ദൈവത്തെ വാഴ്ത്തി-
യത്ഭുതസംഭവനീശോ തന്നെ നമിച്ചു
ലോകവിശ്രുതന്മാർ ചില രാജജ്യോതിഷ് നിപുണന്മാർ
ലോകനാഥജനനത്തിൽ താരക കാൺകെ
ലോകനാഥ സമുചിത തിരുമുൽക്കാഴ്ചകളെട്ട-
ത്താകും വേഗമെത്തി യീശോതന്നെ നമിച്ചു
ജ്ഞാനികളിൽ ജ്ഞാനിയാകും രാജസോളമൻ കുലത്തിൽ
ജ്ഞാനപൂർണ്ണ മാർഗ്ഗസ്വവിശേഷകനീശോ
ധ്യാനികളിൽ ധ്യാനിയാകും ധന്യകന്നി മേരിസൂനുവായ്
ധ്യാനപൂർണ്ണ തിരുഗുഹായാലെ പിറന്നു
രാജയഹൂദാഗോത്രത്തിൻ പിതൃദേശെ ബേതിലേമിൽ-
രാജദാവീദൂരിൽ-പാതിരാവിൽ പിറന്നു
രാജസോളമൻ താൻ സർവ്വജ്ഞാനത്തികവോടെ ശിശു-
രൂപം വീണ്ടും ധരിച്ചപോൽ വിളങ്ങിയീശോ
പൊറുക്കയെനുഗ്രഹിക്ക നിരുപമകൃപാനിധേ
മറുത്തുയടിയാരെന്നതഖിലമീശോ!
അറിവോടെ യറിവെന്യെ മനസ്സോടെ മനസ്സെന്യെ
മറുത്തുയടിയാരെന്നതഖിലമീശോ.

---



# മനശ്ശെരാജാവിന്റെ മാനസാന്തരം

[2 ദിന: 33-ാംഅദ്ധ്യായം മുതൽ 35-ാം അ. വരെയുള്ള ഭാഗങ്ങളിൽ വിവരിക്കുന്ന മനശ്ശെരാജാവിന്റെ കഥയാണ് പ്രമേയം. മനശ്ശെയുടെ കുത്സിതനടപടികൾ മൂലം ദൈവീക ശിക്ഷക്കു പാത്രീഭവിച്ചതും തൻമൂലം അവൻ പശ്ചാത്തപിച്ച് ദൈവീക വഴികളിൽക്കൂടി പ്രയാണം ചെയ്യുതുമാണ് കഥാസാരം. ആദ്യ ഭാഗത്തു് തന്റെ പിതാവിന്റെ സ്വഭാവശുദ്ധിയെ ചിത്രീകരിച്ചിരിക്കുന്നു. ഒരു കാഥികനായ ഫാദർ എസ്സ്. പൌലൂസ്സ്, തിരുവാങ്കുളം, കഥാപ്രസംഗത്തിൽ ഗാഥാ രീതിയിൽ ചൊല്ലിവരുന്നതു്.]

## ഒന്നാം ഖണ്ഡം

1. സൽസ്വഭാവത്തിൻ മകുടമായെത്രയോ
വത്സരംമുമ്പീ ധരണിയിങ്കൽ
കീർത്തിധാവള്യം പരത്തി യരുശലേം
കാത്തു "യഹസ്കീയ" ഭൂമിപാലൻ
അ രാജ്യവാസികൾക്കാരാധ്യ മൂർത്തിയാ [യ്

2. താരാധിനായക തുല്യശോഭൻ
പൂജാഗിരികളെയെല്ലാം നശിപ്പിച്ചു
പൂജിച്ചു നിത്യവും ശുദ്ധചിത്തൻ
ലോകൈകനാഥനാം സത്യസ്വരൂപന്റെ

3. പാദാരവിന്ദങ്ങളൊന്നുമാത്രം
താനാ"യശയ്യ" പ്രവാചകവര്യനെ
മാനിച്ചുപദേഷ്ടാവായ് വരിച്ചു
പൂജ്യനാമീശനിൽ ഭക്തന്മാരായിത്തൻ
രാജ്യത്തുള്ളോരെല്ലാം തീരുവാനായ്
ഈവിധം സൽക്കാര്യമോരോന്നു ചെയ്തു
താൻ

4. ജീവിതം പോക്കിനാൻ വിശ്വവന്ദ്യൻ
തൻപുത്രനാകും "മനശ്ശെ"യിലേല്പിച്ചു
സമ്പൽ സമൃദ്ധമാം പാരിടത്തെ
മുക്തീലഭിച്ചു, ലയിച്ചു സർവ്വേശനിൽ
ഭക്താഗ്രഗണ്യനാഭ്രസ്വരേന്ദ്രൻ

5. ബുദ്ധിക്കവശ്യമാം പകത തെല്ലുമേ
സിദ്ധിപ്പതിൽ മുമ്പു ബാല്യകാലേ
പൊന്നും പദവിയും കൈവന്നമൂലമാ
മന്നൻ മദാന്ധനായ് തീർന്നുപോയി
ചാപല്യം, യൗവ്വനം, രാജസിംഹാസനം
ആപത്തിന്നെത്തുവാൻ വേറെവേണം?

6. താതന്റെ ധാർമ്മീകകർമ്മങ്ങളാ നൃപൻ
വീതാദരമെല്ലാം വിസ്മരിച്ചു
നക്ഷത്രസേവ, യനീതി, മധുപാനം
ലക്ഷണമേശാത്ത ക്ഷുദ്രവൃത്തി.
എന്നല്ല, ദുഷ്ക്കാര്യമെല്ലാമതിവേഗം
മന്നിൻ മണാളൻ വശത്തിലാക്കി!

7. വിഗ്രഹപൂജയായ്, ദേവാലയങ്ങളോ
നിഗ്രഹരംഗങ്ങളായി മാറി
മുന്തിരിച്ചാറിൽ മയങ്ങി,"യഹസ്കീയാ"
നന്ദനൻ മങ്കമാർ തൻ ഗളത്തിൽ
ചേണുററ ചെങ്കോലിരിക്കേണ്ട
കൈകളാൽ
മാണിക്യ മാല്യ, മണികയായി!

8. ദാരിദ്ര്യമഗ്നരായ് മാനവൻകേഴുമ്പോൾ
പാരെങ്ങും പട്ടിണിമെത്തിടുമ്പോൾ,
എല്ലും തൊലിയുമായെല്ലാരും തീരു
മ്പോൾ
തെല്ലും കുലുങ്ങീലവന്റെ ചിത്തം

(തുടരും)



## ഒരു സ്തുതിപ്പ്

ജയാ-രജാ-മൃതി എന്ന മട്ട്

മനോഹരാ മതഗഗനമായതിൽ
മനോഗുണങ്ങളാൽ അമേയം താതനെ!
പരിശുദ്ധൻ തവതിരുനാമം മേൻമേൽ
പരിശുദ്ധമതായ് ഭവിച്ചിടേണമെ
നരക്ക്കഭിഷ്ടങ്ങളും അരുളിടും തവ
ഭരണകാലവും മതവരേണമേ
ഗഗനത്തിൽ തവതിരുഹിതംപോലെ
ജഗത്തിലുമതു വിളങ്ങിടേണമേ
മരിച്ചിടാതൊന്നും ഭുജിച്ചുജീവിപ്പാൻ
നിരന്തരഭക്ഷ്യമതുതരേണമേ
അടിയങ്ങൾക്കിടം കടന്നിടാവുതിന്
അടിച്ചകലത്തിൽ അകററിടേണമേ
സ്തുതിയ്ക്കുയോഗ്യത പെരുത്ത പ്രാബല്ല്യം
ഇവകളോടിട കലന്നരാജിതം
ഇവ അഖിലവും സതാസമയത്തും
പാപാനരുപനാം അവിടുയ്ക്കു സത്യം

*By* സി. വി. പൈലി
(ബാലസംഘം നമ്പർ 10)

## വാർത്തകൾ

### ★ രജതജൂബിലിമഹാമഹം ★

പെങ്ങാമുക്ക് യാക്കോബായ പഴയ പള്ളിയുടെ രജതജൂബിലിമഹാമഹം നി. വ. ദി. ശ്രീ. പൌലൂസ്സ് മാർ സേവേറിയോസ്സ് മെത്രാപ്പോലീത്തായുടെ നേതൃത്വത്തിൽ വിവിധ പരിപാടികളോടുകൂടി സാഘോഷം കൊണ്ടാടിയിരിയ്ക്കുന്നു. അനേകം സാധുക്കൾക്ക് അന്നദാനവും ഉണ്ടായിരുന്നു.

എന്ന്, വികാരി, Fr. P. P JOHN

## യാക്കോബായ സിറിയൻ വനിത കോൺഫ്റൻസ്സ്

1954 മെയ് 3-ാംനു- തിങ്കളാഴ്ച മുതൽ 6-ാംനു- വ്യാഴാഴ്ച വരെയുള്ള ദിവസങ്ങളിൽ മലങ്കര മർത്തമറിയം വനിതാസമാജത്തിൻെറ ആഭിമുഖ്യത്തിൽ നടത്തുന്ന വനിത കോൺഫ്രൻസ്സിൻെറ ദ്വിതീയ സമ്മേളനം ക്രൈസ്ത വ മഹിളാലയം (ആലുവ) ഗേൾസ് ഹൈസ്കൂളിൽ വെച്ച് കണ്ടനാട് ഭദ്രാസന ഇടവകയുടെ നി. വ. ദി. ശ്രീ. പൌലൂസ്സ് മാർ പീലക്സീനോസ്സ് മെത്രാപ്പോലീത്താ തിരുമേനിയുടെ അദ്ധ്യക്ഷതയിൽ നടത്തുന്നതിന്ന് നിശ്ചയിച്ചിരിക്കുന്ന വിവരം എല്ലാ വനിതകളേയും അറിയിയ്ക്കുന്നതിൽ സന്തോഷമുണ്ട്. പതിനഞ്ചുവയസ്സിൽ കൂടുതൽ പ്രായമുള്ളവർക്കു ഇതിൽ സംബന്ധിയ്ക്കാവുന്നതാണ്. സമ്മേളനത്തിനുവേണ്ട ക്രമീകരണങ്ങൾ ചെയ്തുകൊണ്ടിരിയ്ക്കുന്നു. പ്രോഗ്രാം പിന്നാലെ പ്രസിദ്ധപ്പെടുത്തുന്നതാണ്.

ആജ്ഞാനുസരണം,
സിക്രട്ടറിമാർ
റിബേക്കാ ടി. മാത്യു B. A., B. T.
ഏലിസ്ബാ എബ്രാഹാം.

## നവപൂജാർപ്പണം

മററമന മി: പൈലി മകൻ റവ: ഫാദർ എബ്രാഹാം അവർകളുടെ നവപൂജാർപ്പണം നവംബർ 8-ാംനു- ഞായറാഴ്ച മാനന്തവാടി സെൻറ് ജോർജ്ജ്സ് താബോർ പള്ളിയിൽ വെച്ച് നടന്നിരിക്കുന്നു. തദനന്തരം നവ വൈദീകൻെറ ഗൃഹത്തിൽ വെച്ച് ഇടവകജനങ്ങൾക്ക് ഒരു വിരുന്നും ഇതരപൌരജനങ്ങൾക്ക് ഒരു ചായസല്ക്കാരവും സാധുജനങ്ങൾക്ക് അന്നദാനവും ഉണ്ടായിരുന്നു. ഇപ്പോൾ താബോർ പള്ളിവികാരിയായിരിയ്ക്കുന്ന ഫാദർ ഐസക്ക് പുതുശ്ശേരിൽ അവർകൾ ഈ ഡിസംബർ 13-ാംനു- ഞായറാഴ്ച റവ: ഫാദർ എബ്രാഹാം മററമനഅവർകളെ ചാർജ്ജ് ഏല്പിച്ചിട്ടു സ്ഥലംവിടുന്നതാണ്.

എന്ന്, വികാരി.



## സിമ്മനാരി വാർത്ത

തിരുമനസ്സുകൊണ്ട് മലബാറിലുള്ള വേലംകോട്, ബേതിലഹേം, ഉണ്ണിത്താംകുന്ന്, ഗദ്സീമോൻ എന്നീ പള്ളികൾ സന്ദർശിച്ചതിനുശേഷം കരിങ്ങാശ്രയ്ക്ക് എഴുന്നള്ളുകയും അവിടെനിന്ന് കുമരകം ആറാംമംഗലം പള്ളിയിലേക്കും എഴുന്നള്ളിയിരിക്കുന്നു. അടുത്തുതന്നെ തിരുമനസ്സുകൊണ്ട് മലബാറിൽ വയനാട്ടിലുള്ള പള്ളികളും കോയമ്പത്തൂരും സന്ദർശിയ്ക്കുന്നതാണ്.

## പെരുന്നാളുകൾ എങ്ങിനെ പ്രയോജനപ്പെടുത്താം?

"പെരുന്നാൾ കഴിച്ചല്ലോ കേമമായ് നമ്മൾ പക്ഷെ യൊത്ത കാര്യമെല്ലാമും വിട്ടുപോയല്ലൊ കഷ്ടം!"

വെടികെട്ട്, മുതലായ വിനാശാർഹങ്ങളെ വിപാടനം ചെയ്തിട്ട് പെരുന്നാളുകൾക്കു ആത്മീയതചവും അലങ്കാരവും ഉദ്ദീപിക്കുന്ന കഥാപ്രസംഗപരിപാടികൾ സ്വീകരിക്കുക. സുവിശേഷപരമായ കഥകൾ നടത്തി യഥാർത്ഥ സാഫല്യമടയുക.

കഥകൾ:— മഗ്ദലനമറിയം, സൂസന്നക്കായി, മനശ്ശെ, ദാവീദ്, യോഹന്നാൻ സ്ഥാപകൻ, ഇയ്യോബ്, ആത്മതൃഷ്ണ etc.

റവ: ഫാദർ എസ്സ്. പൌലൂസ്
തിരുവാങ്കുളം
(T. C. STATE)

## സീയോൻ റേഡിയോ.

### തിരുമനസ്സിലെ ക്രിസ്തുമസ് സന്ദേശം

ജലപ്രളയത്താൽ ലോകത്തെ ശിക്ഷിയ്ക്കുന്നതിനു മുമ്പ് ആ നടപടിയെക്കുറിച്ചറിയിപ്പാനായി ദൈവം നോഹിനെ നിയോഗിച്ചു. തീയും ഗന്ധകവും വർഷിച്ച് സോദോം ഗോമ്മറായെ നശിപ്പിക്കുന്നതിന് മുമ്പായിട്ട് തൽകാര്യം ആ ദേശവാസികളെ അറിയിപ്പാനും തൻെറ വിശ്വസ്തദാസനായ ലോത്തിനെ നയിപ്പാനുമായി ദൈവം മാലാഖയെ പറഞ്ഞയച്ചു. തങ്ങളുടെ മേൽ വരുവാനിരിയ്ക്കുന്ന ഭയങ്കര ശിക്ഷയെക്കുറിച്ചറിയിക്കുവാനായി നിനിവാനിവാസികളുടെ അടുക്കലേക്ക് ദൈവം യോനായെ അധികാരപ്പെടുത്തി അയച്ചു. ബാഹ്യരൂപത്തിൽ മാത്രം പ്രമാണങ്ങളെ ബഹുമാനിച്ചുപോന്ന യഹൂദജനതയുടെ അടുക്കലേക്ക് അവരുടെ നീചമായ ജീവിതത്തെക്കുറിച്ചും മാനസാന്തരപ്പെടുന്നവരുടെ രക്ഷയെക്കുറിച്ചും പ്രസംഗിപ്പാനായി "കാലസംപൂർണ്ണത വന്നപ്പോൾ ദൈവം തൻെറ പുത്രനെ സ്ത്രീയിൽ നിന്നു ജനിച്ചവനായി നിയോഗിച്ചയക്ക"വാൻ തിരുമനസ്സായി. നോക്കുക. ഓരോന്നിലും ദൈവത്തിൻെറ മുൻകൂട്ടിയുള്ള അറിയിപ്പും സ്വർഗ്ഗീയ പിതാവിന്നടുത്ത വാത്സല്യവും. നാം ദൈവമക്കളായിത്തീരുവാൻ ദൈവം മനുഷ്യനായി. അങ്ങനെ ദാവീദിൻെറ പുത്രിയിൽ നി



ന്നു് ദാവീദിൻെറ പുത്രൻ ദാവീദിൻെറ പട്ടണത്തിൽ ജനിച്ചു. ആ അത്ഭുതമായവനെ നമുക്കു് വന്ദിക്കാം.

പൈതൽ വളൎന്നു. ലോകത്തെ പലതും പഠിപ്പിച്ചു. രക്ഷയുടെ ബാലപാഠവും വിശ്വാസത്തെക്കുറിച്ചുള്ള പണ്ഡിതോചിതങ്ങളായ വ്യാഖ്യാനങ്ങളും അതിൽഉൾപ്പെട്ടിരുന്നു. ഭൂമിയിൽ സന്മനസ്സുള്ളവൎക്കു സമാധാനമുണ്ടാകുവാനുള്ള ദൂതു് ആ ദിവ്യരക്ഷകൻ കൊണ്ടുവന്നു. എന്നാൽ ആ ദൂതു് സ്വീകരിപ്പാൻ എല്ലാവൎക്കും സന്മനസ്സുണ്ടായില്ല. സമാധാനമാവശ്യമെങ്കിലും അതിനുള്ള പോംവഴി സ്വീകരിക്കുവാൻ മനുഷ്യൻ ഞെരുങ്ങുന്നു. പ്രയാസത്തിൽ നിന്നു് അസംതൃപ്തിയും അസംതൃപ്തിയിൽ നിന്നും സമാധാനമില്ലായ്മയും ഉളവാകുന്നു. തക്കതായ ചികിത്സ കൂടാതെ രോഗം മാറുവാൻ ആഗ്രഹിയ്ക്കുന്നതുപോലെതന്നെ! ലോകം സമാധാനം ആഗ്രഹിയ്ക്കുന്നുണ്ടെങ്കിൽ ക്രിസ്തുവിൻെറ പ്രസംഗത്തിനു് ചെവികൊടുക്കട്ടെ. ആത്മാൎത്ഥമായ സന്തോഷം ക്രിസ്തുമസ്സിൽ നമുക്കുണ്ടാകണമെങ്കിൽ ആത്മാൎത്ഥമായി നാം ക്രിസ്തുവിനെ സ്വീകരിയ്ക്കണം. നമ്മുടെ പ്രയത്നങ്ങൾക്കുള്ള പ്രതിഫലവും പ്രശ്നങ്ങൾക്കുള്ള പ്രതിശാന്തിയും ക്രിസ്തുവിൽതന്നെ കാണുക. നമ്മുടെ സകല ആവശ്യങ്ങൾക്കും ക്രിസ്തുവിനെകൊണ്ടു് സംതൃപ്തരാകുവാൻ നാം ഇനിയും പരിശ്രമിയ്ക്കേണ്ടിയിരിയ്ക്കുന്നു. ഈ ക്രിസ്തുമസ്സ് സന്ദൎഭം കഴിഞ്ഞ കാലങ്ങളിലേക്കു് ഒന്നു കണ്ണോടിയ്ക്കുവാനും വരുവാനിരിയ്ക്കുന്ന ദിവസങ്ങൾ കൂടുതൽ വിജയപ്രദമാക്കുവാൻ പരിശ്രമിക്കുന്നതാണെന്നുമുള്ള ഒരു തീരുമാനമെടുക്കുവാനും നമുക്കുപയോഗിക്കാം.

"സീയോൻ സന്ദേശം" വായനക്കാൎക്കേവൎക്കും നാം ക്രിസ്തുമസ്സ് മംഗളം ആശംസിച്ചുകൊള്ളുന്നു.

പൌലൂസ്സ് മാർ സേവേറിയോസ്സ്
മെത്രാപ്പോലീത്ത.



### ഗ്രൂപ്പ് നമ്പർ: 8.

സെക്രട്ടറി. Miss. Bai Alex,
വേങ്കടത്തു്,
പുത്തനങ്ങാടി, കോട്ടയം.

പ്രസിഡൻ്റ്. മിസ്സസ്സ്. ദീനാമ്മ പീലിപ്പോസ്
ബി. എ. എൽ. ടി.

1. ചിങ്ങവനം
2. സിംഹാസനപ്പള്ളി
3. വലിയ പള്ളി
4. പാണമ്പടിക്കൽ പള്ളി
5. പാണമ്പടിക്കൽ പള്ളി
6. കുമരകം
7. ചെങ്ങളം
8. ചെങ്ങളം കഴീപ്പള്ളി
9. കല്ലുങ്കത്ര
10. ഒളശ്ശ, പൊൻ്നാരത്തുപള്ളി
11. നട്ടാശ്ശേരി
12. ആലപ്പുഴ

### ഗ്രൂപ്പ് നമ്പർ: 9.

സെക്രട്ടറി. മിസ്സ്. വി. എസ്സ്. തങ്കമ്മ
വേങ്കടത്തു്.
തിരുവഞ്ചൂർ. ഏററുമാനൂർ.

പ്രസിഡൻ്റ്. മിസ്സ്. അന്നാമ്മ അബ്രഹാം,
B. A. L. T.
C/o Mr P. A. Punnen,
പാലാമ്പടം, കോട്ടയം.

1. മണർകാട്
2. തിരുവഞ്ചൂർ
3. പേരൂർ
4. പാമ്പാടി
5. തോട്ടയ്ക്കാട്
6. കാരിക്കാമററം
7. അരീപ്പറമ്പു്
8. വടവാതൂർ
9. കുക്കോതമംഗലം St. Jame's
10. ,, St Mary's
11. പൊൻ്പലാട്ട്

### ഗ്രൂപ്പ് നമ്പർ: 10.

സെക്രട്ടറി. മിസ്സ്. മറിയാമ്മ വറുഗീസ്,
കോടിയാട്ടു്, പാലിയേക്കര.
തിരുവല്ല.

പ്രസിഡൻ്റ്. മിസ്സസ്സ്. സാറാമ്മ ചെറിയാൻ
പുതിക്കോട്ട് കിഴക്കേവീട്,
മേപ്രാൽ.

സമാജങ്ങൾ.

1. തിരുവല്ലാ
2. കളക്കാട്
3. മേപ്രാൽ
4. ചെന്നിത്തല
5. കായങ്കുളം
6. കല്ലിശ്ശേരി

### ഗ്രൂപ്പ് നമ്പർ: 11.

സെക്രട്ടറി. Miss. V. S. Rachel,
Samajam Secretary,
Salem Church,
Mezhuvelly P. O.

പ്രസിഡൻ്റ്. മിസ്സ്. മേറി വറുഗീസ്,
ബി. എ. ബി. ടി.
സെൻ്റ്. മേരീസ് ഇ. എച്ച്. എസ്സ്.
Sachivothamapuram.

സമാജങ്ങൾ.

1. മെഴുവേലി
2. ഏഴംകുളം
3. പറക്കോട്

ഗ്രൂപ്പ് നമ്പർ: 12.

സെക്രട്ടറി. Mrs. അച്ചാമ്മ പുന്നൂസ് B. A.
നടുവത്ത എസ്റ്റേററ്
കനകപ്പലം

പ്രസിഡന്റ്. മിസ്സസ്സ്. പൊന്നമ്മ മാത്യു
C/o മിസ്സ്. അച്ചാമ്മ പുന്നൂസ് B. A.

സമാജങ്ങൾ.

1. കനകപ്പലം
2. പാറത്തോട്

ഗ്രൂപ്പ് നമ്പർ: 13.

സെക്രട്ടറി മിസ്സ്. ടി ശോശാമ്മ
C/o റവ. ഫാദർ തോ
തെങ്ങവിള, കുണ്ടറ.

പ്രസിഡന്റ്.
മിസ്സ്. ടി. ഐ. ഏലിശബത്ത്
തടത്തിൽ
Near L. M. S. Hospital, Kundara.

സമാജങ്ങൾ.

1. തിരുവനന്തപുരം, 2. കുണ്ടറ പുത്ത പള്ളി, 3. നെടുമ്പാക്കളം.

ഗ്രൂപ്പ് II a) ആലുവായിൽ വച്ച് വലിയതിരുമേനിയുടെ ആണ്ടുശ്രാദ്ധ ദിനത്തിൽ മലങ്കര സമാജംവകയായി നടത്തുന്ന നാരങ്ങാവെള്ളവില്പന, സെയിൽ ഇവയിൽ, ഗ്രൂപ്പുകൾ, നാർങ്ങാ, പഞ്ചസാര, തയ്യൽസാധനങ്ങൾ, ഉല്പന്നങ്ങൾ കെയ്ക്ക്, റൊട്ടി ബിസ്കറ്റ് മുതലായ സാധനങ്ങൾ കഴിവനുസരിച്ച് കൊണ്ടുവന്നു സമാജത്തെ പ്രോത്സാഹിപ്പിക്കണമെന്ന് യോഗം ഐകകണ്ഠ്യേന നിശ്ചയിച്ചു.

b) 1954 മെയ് മാസത്തിൽ മററിലാലയത്തിൽ വച്ച് നടത്തുന്ന വിമൻസ് കോൺഫ്രൻസിൽ കഴിവുള്ളയിടത്തോളം അംഗങ്ങൾ സംബന്ധിക്കുവാൻ തക്കവണ്ണം ഗ്രൂപ്പുകൾ പരിശ്രമിക്കണം.

b) വി: സഭയുടെ കല്പനകൾക്ക് കീഴ്പ്പെടണം

c) ഓരോ സമാജവും ഒന്നുരണ്ടു കാരുണ്യപ്രവൃത്തികളെങ്കിലും ചെയ്യണം.

d. ബേത്‌ലഹേം ദയറാ ഒരു പ്രാദേശികസമാജത്തിൽ നിന്ന് 5 രൂ. എന്ന കണക്കിൽ എല്ലാ സമാജത്തിൽ നിന്നും പിരിച്ചെടുത്ത് ദയറായ്ക്ക് ഈ വർഷം കൊടുക്കണമെന്ന് നിശ്ചയിച്ചു.

III സുപ്രീംപ്രസിഡന്റ് തിരുമേനി അയച്ചുതന്ന വിഷയങ്ങൾ

a) സമാജാംഗങ്ങൾ നാല്പതുദിവസത്തിലൊരിക്കൽ കുമ്പസാരിച്ച് വി: കുർബ്ബാന അനുഭവിക്കണം

[തുടരും]



Printed at PRABHATHAM PRESS TRIPUNITTURA and published by Rev: Deacon Joseph Vendrappilly from Sion Seminary, Koratty, T. C. State, S India.
Editor: Rev. Fr. N. K. KORATHU.